# വാണീവിലാസിനി

## എട്ടാംപാഠപുസ്തകം.

— —


ഗ്രന്ഥകൎത്താവു്:

A. K. GUPTHAN. B. A., B. T.,

(Pandit Motilal Municipal High School, Palghat).


— —


*Publishers:*

**THE EDUCATIONAL SUPPLIES DEPOT,**

PALGHAT.

**1954**




*[Price Re. 1/-*

Second Edition

Approved by the Madras T. B. C. for class u
Elementary & Secondary Schools Vide R. C. No. 54

Printed at
the A. R. P. Press, Kunnamkulam.

# വിഷയവിവരം.

പാഠം. ഭാഗം.



# വാണീവിലാസിനി

# എട്ടാംപാഠപുസ്തകം



## 1. ക്ഷമാമൂർത്തി.

ആഫ്രിക്കയിലെ ഇന്ത്യക്കാരെ ഇന്നും അവിടത്തെ വെള്ളക്കാർ പലതരത്തിലുള്ള നിയമങ്ങൾ ഉണ്ടാക്കിയും മററും ഉപദ്രവിക്കുകയും ആ നാട്ടിൽനിന്നു് ബഹിഷ്കരിക്കുവാൻ യത്നിക്കുകയും ചെയ്തുകൊണ്ടിരിക്കുകയാണല്ലൊ. മഹാത്മാഗാന്ധി വളരെക്കാലങ്ങൾക്കുമുമ്പു് ആഫ്രിക്കയിൽ താമസിച്ചിരുന്നപ്പോൾ, ഇന്ത്യക്കാരോടു് വെള്ളക്കാർ പെരുമാറുന്നവിധം നേരിട്ടു കാണുകയും, അനുഭവിച്ചറിയുകയും ചെയ്തിരുന്നു. അതിനാൽ ആഫ്രിക്കയിലെ ഭാരതീയരുടെ കഷ്ടതകൾ നീക്കുവാനായി സ്വജീവനെപ്പോലും നോക്കാതെ വളരെ പരിശ്രമങ്ങൾ അദ്ദേഹം നടത്തുകയുണ്ടായി. അദ്ദേഹം അവിടെയുണ്ടായിരുന്ന ഇന്ത്യക്കാരെ സംഘടിപ്പിച്ചു നെററാൾ ഇന്ത്യൻ കോൺഗ്രസ്സ് സ്ഥാപിച്ചു്, അതിൻെറ ആഭിമുഖ്യത്തിൽ അവിടത്തെ വെള്ളഗവമ്മേണ്ടിനോടു് ധീരമായി പോരാടുവാൻ തുടങ്ങി. അങ്ങിനെ മൂന്നു കൊല്ലത്തെ നിരന്തരപരിശ്രമത്തിന്നുശേഷം ഭാര്യയേയും കുട്ടികളേയും കൂട്ടിക്കൊണ്ടുപോകാനായി അദ്ദേഹം ഇന്ത്യയിലേക്കു വന്നു. ഇവിടെയെത്തി ആറുമാസമാകുമ്പോഴേക്കും, ഉടനടി ആഫ്രിക്കയിലേക്കു ചെല്ലേണമെന്ന വിവരം ലഭിച്ചതിനാൽ 1896 ഡിസ

മ്പർ ആരംഭത്തിൽ ഗാന്ധിജി കുടുംബസഹിതം കപ്പൽ കയറി. ആഫ്രിക്കയിലെ ഡർബാൻ എന്ന തുറമുഖത്തിലെത്തിയപ്പോൾ അവിടത്തെ ഒരു ഗവമ്മെണ്ടുമെമ്പർ, വെള്ളക്കാർ ഗാന്ധിജിയുടെ നേരെ പകയുള്ളവരായിത്തീന്നിരിക്കുന്നതുകൊണ്ടു് അദ്ദേഹത്തിൻെറ ജീവൻ അപകടത്തിലാണെന്നും രാത്രിയിൽ കപ്പലിൽനിന്നിറങ്ങിയാൽ മതിയെന്നും, പോലീസു് സൂപ്രഡേണ്ടു് സഹായത്തിനുണ്ടാകുമെന്നും ഉള്ള വിവരം കപ്പിത്താനെ അറിയിച്ചു. അദ്ദേഹം ആ സംഗതി ഗാന്ധിജിയെ അറിയിച്ചു. അദ്ദേഹം അപ്രകാരം ചെയ്യാമെന്നു് തീരുമാനിയ്ക്കുകയുംചെയ്തു.

കുറേസമയം കഴിഞ്ഞപ്പോൾ ഒരു സുപ്രസിദ്ധ വക്കീലായ ലാഫ്ററൻ കപ്പലിൽച്ചെന്നു് ഇപ്രകാരം പറഞ്ഞു:—"നിങ്ങൾക്കു ഭയമില്ലെങ്കിൽ എൻെറ നിദ്ദേശമിതാണു്:—ഭാൎയ്യയും കുട്ടികളും ഒരു വണ്ടിയിൽ റസ്റ്റാജിയുടെ വീട്ടിലേക്കു പോകട്ടെ. നമുക്കു രണ്ടുപേരും നടന്നുപോകാം. നിങ്ങൾ ഒരു കള്ളനെപ്പോലെ രാത്രിയിൽ പട്ടണത്തിൽ കടക്കുകയെന്നതു് എനിക്കു ഇഷ്ടമില്ല. നിങ്ങളെ ആരെങ്കിലും ഉപദ്രവിക്കുമെന്നു് എനിക്കു തോന്നുന്നില്ല. ഇപ്പോൾ സ്ഥിതിയെല്ലാം ശാന്തമാണു്. വെള്ളക്കാർ എല്ലാം പിരിഞ്ഞുപോയിരിക്കുന്നു. ഏതായാലും ഒളിച്ചു കടന്നുകൂടുന്നതു് അനുചിതമാണു്". ഗാന്ധിജി അതു സമ്മതിച്ചു. അവിടെനിന്നു് റസ്റ്റാജിയുടെ വീട്ടിലേക്കു് രണ്ടു മൈൽ ദൂരമുണ്ടായിരുന്നു. ഭാൎയ്യയും കുട്ടികളും അവിടേയ്ക്കു വണ്ടിയിൽ പോയി. ക്യാപ്ററൻെറ അനുവാദിയോടുകൂടി ഗാന്ധിജിയും പ്രസ്തുത അഭിഭാഷകനുംകൂടി കരയ്ക്കിറങ്ങി നടന്നുതുടങ്ങി.

ഏതാനും യൂറോപ്യൻ യുവാക്കൾ ഗാന്ധിജിയെക്കണ്ടു. അവർ "ഗാന്ധി, ഗാന്ധി" എന്നു് വിളിച്ചുപറഞ്ഞു. ഉടനെ അഞ്ചാറുപേർ ഓടിയെത്തി. അവരും ഒച്ചപ്പാടുണ്ടാക്കി. ജനങ്ങൾ തടിച്ചുകൂടുമെന്നു് ഭയന്നു് ലാഫ്ററൻ ഒരു റിക്ഷക്കാരനെ വിളിച്ചുവരുത്തി. മനമല്ലാമനസ്സോടെ റിക്ഷയിൽക്കേറാൻ ഗാന്ധിജി തയ്യാറായെങ്കിലും ആ വെള്ളക്കാരായ ചെറുപ്പക്കാർ അതിന്നനുവദിച്ചില്ല. അവർ റിക്ഷക്കാരനെ കൊന്നുകളയുമെന്നു് ഭീഷണിപ്പെടുത്തി. അവൻ പ്രാണനുംകൊണ്ടു് ഓടിപ്പോയി. കുറച്ചുദൂരം നടക്കുമ്പോഴേക്കും ഒരടി മുമ്പോട്ടുവെക്കുവാൻ കഴിയാത്തവിധം വെള്ളക്കാർ വന്നു തിങ്ങിക്കൂടി. അവർ ലാഫ്ററനെ പിടിച്ചുമാററി ഗാന്ധിജിയെ ഒററതിരിച്ചു. ഒരാട്ടിൻകുട്ടിയെ പറിച്ചു ചീന്തിത്തിന്നുവാൻ പാഞ്ഞടുക്കുന്ന ചെന്നായ്ക്കളുടെ സ്വഭാവമാണു് അവർ കാണിച്ചതു്. ഗാന്ധിജിയുടെ മേൽ കല്ലും ഇഷ്ടികക്കഷണങ്ങളും ചീഞ്ഞ മുട്ടയും എറിയുവാൻ തുടങ്ങി. അദ്ദേഹത്തിൻെറ തലപ്പാവു പിടിച്ചുപറിച്ചു. പലരും അദ്ദേഹത്തെ ചവിട്ടുകയും കുത്തുകയും ചെയ്തു. അദ്ദേഹം തളർന്നു; ഒരു വീടിൻെറ മുമ്പിലുള്ള അഴികളിൽ പിടിച്ചുകൊണ്ടു് ശ്വാസം കഴിപ്പാൻ ശ്രമിച്ചു. ഇടിയും കുത്തും നിമിത്തം അതും പ്രയാസമായി. അപ്പോൾ പോലീസു സൂപ്രഡണ്ടിൻെറ ഭാര്യ മിസിസ്സ് അലക്സാണ്ടർ ആ വഴി വരാനിടയായി. അവർ ഗാന്ധിജിയുടെ അടുക്കലേക്കു ചെന്നു. കുട തുറന്നു പിടിച്ചുകൊണ്ടു് അദ്ദേഹത്തിൻേറയും ജനക്കൂട്ടത്തിൻെറയും ഇടയിൽ ചെന്നുനിന്നു. ആ സ്ത്രീയെ ഉപദ്രവിയ്ക്കാതെ ഗാന്ധിജിയെ അടിക്കാൻ അവൎക്കു് കഴിയാതെയാ

യി ഈ സംഭവമെല്ലാം കണ്ടുനിന്ന ഒരു ഇന്ത്യൻ യുവാവ് ഓടിപ്പോയി പോലീസു സ്റ്റേഷനിൽ വിവരം പറഞ്ഞു. പോലീസു സൂപ്രഡണ്ട് ഉടനെ ഏതാനും പേരെ ഗാന്ധിജിയുടെ രക്ഷക്കായി അയച്ചു. അവർ സമയത്തുതന്നെ എത്തിച്ചേൎന്നു; കൂടുതൽ ഉപദ്രവമുണ്ടാക്കാതെ അദ്ദേഹത്തെ ഒരുവിധത്തിൽ പോലീസു സ്റ്റേഷനിൽ എത്തിച്ചു. തൽക്കാലം സ്റ്റേഷനിൽതന്നെ കഴിച്ചുകൂട്ടുകയാണു നല്ലതെന്നു സൂപ്രഡണ്ട് നിർദ്ദേശിച്ചുവെങ്കിലും ധീരാത്മാവായ ഗാന്ധിജി അതിനു വഴിപ്പെട്ടില്ല. ജനങ്ങൾ അവരുടെ തെററു മനസ്സിലാക്കുമ്പോൾ ശാന്തരായ്ക്കൊള്ളുമെന്നും, തനിക്കു അവരുടെ സദ്ബോധത്തിൽ വിശ്വാസമുണ്ടെന്നുമായിരുന്നു ആ വന്ദ്യനേതാവിൻെറ മറുപടി. ഗാന്ധിജി പോലീസകമ്പടിയോടുകൂടി റസ്റ്റാജിയുടെ മന്ദിരത്തിലെത്തി. അദ്ദേഹത്തിൻെറ ദേഹത്തിൽ വളരെയധികം ക്ഷതങ്ങൾ പററിയിരുന്നു. കപ്പലിലെ ഡോക്ടർ അവിടെയുണ്ടായിരുന്നതിനാൽ അത്യാവശ്യമായ ശുശ്രൂഷകൾക്കു പ്രയാസമുണ്ടായില്ല

നേരം സന്ധ്യയോടടുത്തപ്പോഴേക്കും വെള്ളക്കാർ വന്നു ആ വീടിൻെറ ചുററുംകൂടി. "ഗാന്ധിയെ ഞങ്ങൾക്കു വിട്ടുതരേണ"മെന്നു വിളിച്ചു പറയുവാൻ തുടങ്ങി. അവരുടെ എണ്ണം വൎദ്ധിച്ചുകൊണ്ടിരുന്നു. പോലീസു് സൂപ്രഡണ്ട് അവിടെയെത്തി ജനങ്ങളെ നിയന്ത്രിക്കാൻ അത്യുത്സാഹം ചെയ്തിരുന്നു. മർദ്ദനനയം അപ്പോൾ ആപൽക്കരമായിരിക്കുമെന്നു മനസ്സിലാക്കിയ ആ പോലീസ്സധികാരി ഫലിതമായ നല്ലവാക്കുകൊണ്ടാണു് നിയന്ത്രണം സാധിച്ചതു്. എന്നാലും അദ്ദേഹത്തിൻെറ ആശങ്ക വൎദ്ധിച്ചു.

"നിങ്ങൾക്കു സ്നേഹിതൻെറ വീടും സ്വത്തുക്കളും നിങ്ങളുടെ കുടുംബവും രക്ഷിക്കേണമെന്നുണ്ടെങ്കിൽ ഞാൻ പറയും വിധം വേഷം മാറി ഇവിടെനിന്നു രക്ഷപ്പെടണം" എന്നൊരു കുറിപ്പ് പോലീസ് സൂപ്രഡണ്ടു് സൂത്രത്തിൽ ഗാന്ധിജിക്കയച്ചുകൊടുത്തു. അതനുസരിച്ചു ഗാന്ധിജി ഒരിന്ത്യൻ പോലീസുകാരൻെറ ഉടുപ്പു ധരിച്ചു തലയിൽ ഒരു ലോഹച്ചട്ടി കമഴ്ത്തിയിറക്കി, അതിന്മേൽ മദിരാശി തലപ്പാവു് കെട്ടി; ഇന്ത്യൻ കച്ചവടക്കാരുടെ മട്ടിൽ മററു രണ്ടുപേരും വേഷം മാറി. മൂന്നുപേരുംകൂടി അടുത്ത പീടികയിൽക്കൂടി പുറപ്പെട്ടു കുറച്ചുദൂരം നടന്നു. റോഡിലേക്കു കടന്നു് ജനക്കൂട്ടത്തിനിടയിൽക്കൂടി തിക്കിത്തിരക്കി റോഡിൻെറ ഒരററത്തു തെയ്യാറാക്കി നിറുത്തിയിരുന്ന വണ്ടിയിൽ കയറി. ക്ഷണനേരംകൊണ്ടു് ഗാന്ധിജിയും കൂട്ടുകാരും പോലീസ് സ്റ്റേഷനിൽ ചെന്നുചേൎന്നു.

ഗാന്ധിജി എത്താണ്ടു് സ്റ്റേഷനിൽ എത്തിയിരിക്കുമെന്നായപ്പോൾ പോലീസ് സൂപ്രഡണ്ടു്, ഗാന്ധി ആ വീട്ടിൽനിന്നും രക്ഷപ്പെട്ടു കഴിഞ്ഞുവെന്നും അവനവൻെറ വീട്ടിലേക്കു പിരിഞ്ഞുപോവുകയാണു് നല്ലതെന്നും പറഞ്ഞപ്പോൾ, പ്രക്ഷുബ്ധരായ ആ ജനങ്ങൾ വിശ്വസിച്ചില്ല. "നിങ്ങൾക്കു സംശയമുണ്ടെങ്കിൽ ഒന്നോ രണ്ടോ പ്രതിനിധികളെ എൻെറ കൂടെ അയയ്ക്കുക. നിങ്ങൾക്കു റസ്റ്റാജിയോടോ ഗാന്ധിയുടെ കുടുംബത്തോടോ ദ്വേഷമൊന്നുമില്ലല്ലൊ. ഗാന്ധി അവിടെ ഉണ്ടെങ്കിൽ ഞാൻ അയാളെ നിങ്ങൾക്കു് വിട്ടുതരാം. ഇല്ലെങ്കിൽ നിങ്ങൾ ഉടനടി പിരിഞ്ഞുപോകണം. പിന്നെ ഉപദ്രവമൊന്നും ഉണ്ടാകരുതു്. ഇതാണു് വ്യവസ്ഥ." സൂപ്രഡണ്ടു് ഇതു് പറ

ഞ്ഞ ഉടനെ വീട്ട പരിശോധിക്കാൻ ജനക്കൂട്ടം രണ്ടുപേരെ അയച്ചു. അവർ പുറത്തു വന്ന ഗാന്ധിജി അവിടം വിട്ട വിവരം പറഞ്ഞപ്പോൾ ജനങ്ങൾ ഇച്ഛാഭംഗത്തോടെ പിരിഞ്ഞുപോയി. പോലീസ് സൂപ്രഡണ്ടായ അലക്സാണ്ടരുടെ നയവിശേഷവും അദ്ദേഹത്തിന്റെ പത്നിയുടെ ധീരകൃത്യവുംകൊണ്ടു് അന്ന ഗാന്ധിജി ആ പ്രക്ഷുബ്ധജനതയിൽനിന്ന രക്ഷ നേടി.

അന്ന കൊളോണിയൽ സിക്രട്ടറി ചെയിംബർലെയിൻ ആയിരുന്നു. ഗാന്ധിജിയെ ദ്രോഹിച്ചവരുടെ പേരിൽ ഉടനെ നടപടിയെടുക്കാൻ അദ്ദേഹം നെററാൾ ഗവൺമെണ്ടിന്ന ഒരു അടിയന്തരകല്പന അയച്ചു. ഗാന്ധിജി രാത്രിയിൽ കപ്പലിൽ നിന്നിറങ്ങിയാൽ മതിയെന്നു് ആദ്യം നിർദ്ദേശമയച്ച ആ ഗവൺമെണ്ട മെമ്പർ, ഉടനെ ഗാന്ധിജിയെ വരുത്തി ചെയിംബർലെയിൻ തനിക്കയച്ചിട്ടുള്ള കല്പന അറിയിക്കുകയും ലഹളക്കാരിൽ അറിയുന്നവരുടെ വിവരം നൽകാൻ ആവശ്യപ്പെടുകയും ചെയ്തു. ഗാന്ധിജിയുടെ മറുപടി ഇതായിരുന്നു:—"ആരേയും ശിക്ഷിക്കേണമെന്ന ആഗ്രഹമെനിക്കില്ല. ഏതാനും പേരെ തിരിച്ചറിയാൻ എനിക്കു കഴിയും. അവരെ ശിക്ഷിക്കുന്നതുകൊണ്ടു് എന്താണു് പ്രയോജനം? അവരെ ഞാൻ കുററപ്പെടുത്തുന്നില്ല. നെററാളിലെ വെള്ളക്കാരെപ്പററി വളരെ മോശമായ അഭിപ്രായങ്ങൾ ഞാൻ ഇന്ത്യയിൽവെച്ചു് പുറപ്പെടുവിച്ചുവെന്ന അവരെ തെററിദ്ധരിപ്പിച്ചു. ആ വക പ്രസ്താവങ്ങൾ അവർ വിശ്വസിച്ചു. അവക്കു കോപമുണ്ടായതിൽ അത്ഭുതപ്പെടാനില്ല. അതിനാൽ നേതാക്കളായ നിങ്ങളെയാണു് കുററപ്പെടുത്തേണ്ടതു്. നേതാക്കൾ

ക്ക ജനങ്ങളെ ശരിയായി നയിക്കുവാൻ കഴിയുമായിരുന്നു. എന്നാൽ അവരും പത്രറിപ്പോർട്ടിനെ വിശ്വസിച്ചിരിക്കാം. ഞാൻ ഒരാളുടെ പേരിലും നടപടിയെടുക്കാൻ ആഗ്രഹിക്കുന്നില്ല. സത്യമറിയുമ്പോൾ ജനങ്ങൾക്ക അവരുടെ തെററിനെപ്പററി വ്യസനമുണ്ടാകും".

ആ അഭിപ്രായം എഴുതിക്കൊടുക്കാമോ എന്നു ആ ഉദ്യോഗസ്ഥൻ ചോദിച്ചു. ആ നിശ്ചയം താൻ മുൻക്കൂട്ടി ചെയ്തിട്ടുള്ളതാകയാൽ ആരുടെ അഭിപ്രായവും അതിൽ ആവശ്യമില്ലെന്നു പറഞ്ഞു ഗാന്ധിജി മേൽപറഞ്ഞ തൻെറ തീരുമാനം അപ്പോൾത്തന്നെ എഴുതിക്കൊടുത്തു. ഗാന്ധിജി ആഫ്രിക്കയിലെ വെള്ളക്കാരും അവരുടെ ഗവമ്മെണ്ടും ഇന്ത്യക്കാരോടു പെരുമാറുന്ന വിധത്തെ അതിശയോക്തി കലത്തി ഇന്ത്യയിൽ പ്രസംഗങ്ങൾ നടത്തിയെന്നും അനേകായിരം ഇന്ത്യക്കാരെ അദ്ദേഹം ആഫ്രിക്കയിലേയ്ക്കു കൊണ്ടുചെല്ലുന്നുണ്ടെന്നുമായിരുന്നു പ്രസ്താവം. കപ്പൽ ഇറങ്ങിയ ദിവസംതന്നെ മഹാത്മജിയെക്കാണാൻ ചെന്ന പത്രറിപ്പോർട്ടർമാരെ ഗാന്ധിജി സത്യാവസ്ഥ മനസ്സിലാക്കിയിരുന്നു. ആ വിവരങ്ങൾ പുറത്താകുകയും കുററക്കാരെ ശിക്ഷിക്കുവാൻ തനിക്കിഷ്ടമില്ലെന്നു ഗാന്ധിജി വിശദീകരിക്കുകയും ചെയ്തതോടെ ഡർബാനിലെ യൂറോപ്യന്മാക്ക് തങ്ങളുടെ നടപടിയെപ്പററി ദുഃഖവും ലജ്ജയും ഉണ്ടായി. ഗാന്ധിജിയുടെ ഈ അനന്യസാധാരണമായ സ്വഭാവം ദക്ഷിണാഫ്രിക്കയിലെ ഇന്ത്യൻജനതയുടെ അന്തസ്സിനെ വദ്ധിപ്പിച്ചു. ഗാന്ധിജിയുടെ മഹത്വവും സംസ്കാരവിശേഷവും യൂറോപ്യന്മാക്ക് മനസ്സിലായി.

മൂന്നോ നാലോ ദിവസങ്ങൾക്കശേഷം ഗാന്ധിജി സ്വാവസതിയിലെത്തി താമസമുറപ്പിക്കുകയും ഇന്ത്യക്കാക്കവേണ്ടിയുള്ള പ്രവൎത്തനം മുറയ്ക്കു തുടങ്ങുകയും ചെയ്തു.

(വൎഗീസ് തലക്കെട്ടി)

### അൎത്ഥം.

ബഹിഷ്കരിക്കുക=പുറത്താക്കുക. റസ്തുംജി=തെക്കെ ആഫ്രിക്കയിലുള്ള ഗാന്ധിജിയുടെ സുഹൃത്ത്. ക്ഷതം=മുറി. പ്രക്ഷുബ്ധരായ=കലങ്ങി മറിഞ്ഞ. അനന്യസാധാരണം=അന്യരിൽ കാണാൻ കഴിയാത്ത.

### ചോദ്യങ്ങൾ.

1. ഗാന്ധിജി യാത്രചെയ്തിരുന്ന കപ്പൽ ഡർബാൻ തുറമുഖത്തെത്തിയപ്പോൾ കപ്പിത്താനു കിട്ടിയ വിവരമെന്തായിരുന്നു?

2. ലാഫ്റ്റൺ ഗാന്ധിജിയെ സമീപിച്ച് എന്തു പറഞ്ഞു?

3. ഗാന്ധിജിയെ തിരിച്ചറിഞ്ഞ വെള്ളക്കാർ എന്തു ചെയ്തു?

4. മഹാത്മജി ആ ആപത്തിൽനിന്നു് രക്ഷപ്പെട്ടതെങ്ങിനെ?

5. റസ്തുംജിയുടെ വീട് വെള്ളക്കാർ വളഞ്ഞപ്പോൾ പോലീസ് സൂപ്രണ്ട് എടുത്ത ഉപായമെന്ത്?

6. ക്രുദ്ധരായ ജനങ്ങളെ ഒതുക്കുവാൻ സൂപ്രണ്ട് എന്തു നയം കൈക്കൊണ്ടു?

7. കുറവാളികളുടെ പേർ കോടതിമുമ്പാകെ ഹാജരാക്കാൻ ആവശ്യപ്പെട്ടപ്പോൾ ഗാന്ധിജി പറഞ്ഞ മറുപടിയെന്ത്?

8. ഡർബാനിലെ വെള്ളക്കാർ ഗാന്ധിജിയോടു് കയർക്കാൻ കാരണമെന്തായിരുന്നു?

9. വെള്ളക്കാരുടെ തെററിദ്ധാരണ ഗാന്ധിജി തീർത്തതെങ്ങു വിധം?

## വ്യാകരണം.

'രാമനും കൃഷ്ണനും സമർത്ഥന്മാരാകുന്നു' എന്നതിൽ രാമൻ, കൃഷ്ണൻ എന്നീ പദങ്ങൾ ഓരോ അർത്ഥത്തെ (നാമം) കുറിക്കുന്നു. സമർത്ഥന്മാർ എന്നതു് സാമർത്ഥ്യഗുണമുള്ള പുരുഷന്മാർ എന്ന അർത്ഥത്തെ കാണിക്കുന്നു. ആകുന്നു എന്നുള്ളതു് ഒരു ക്രിയാവ്യാപിയുമാണു്. എന്നാൽ 'ഉം' എന്നതിന്നു് ഇതുമാതിരി സ്വന്തമായ ഒരർത്ഥവും പറവാനില്ല. സമർത്ഥന്മാരാവുക എന്ന ക്രിയയിൽ രാമകൃഷ്ണന്മാർ രണ്ടുപേരും യോജിച്ചുകൊണ്ടുള്ള ഒരു ബന്ധത്തെമാത്രം കാണിക്കുന്നതേയുള്ളു. അതുകൊണ്ടു് 'ഉം' എന്ന നിപാതം ഒരു സംബന്ധത്തെ മാത്രം ദ്യോതിപ്പിക്കുകയാൽ ഇതിന്നു് സമുച്ചയനിപാതമെന്നു് പേർ.

വേറെ ഉദാഹരണം:—വടി**കൊണ്ടു്** അടിക്കുന്നു.

———



# 2. എവറസ്റ്റാരോഹണം.

ഹിമാലയത്തിന്റെ അത്യുന്നതശൃംഗത്തിൽ മനുഷ്യൻ കാലെടുത്തുകുത്തി. അവന്റെ ആശ ആ ശിഖരത്തേക്കാൾ ഉന്നതമാണു്. നിരന്തരമായ പരിശ്രമത്തോടും ജീവനിൽ കൊതികൂടാതേയും അവൻ അതിനെ ഫലിപ്പിപ്പാൻ മുതിൎന്നു. എങ്കിലും അത്ര ക്ഷണം ഹിമഗിരി അതിന്നു വഴങ്ങിയില്ല; പത്തു പ്രാവശ്യം മട്ടുകുത്തിച്ചു മടക്കി അയച്ചു. ആ ലക്ഷ്യത്തിലെത്താൻ വേണ്ടത്ര സഹനശക്തി പ്രദൎശിപ്പിച്ച മനുഷ്യൻ അവസാനം ഹിമഗിരിയുടെ നെറുകയിൽ കേറി ചവുട്ടിയിരിക്കുന്നു. ദേവതാത്മാവായ ഹിമവാൻ അതിന്നു് കനിഞ്ഞനുവദിച്ചതിന്റെ ഫലമായി അവിടെ ത്രിവൎണ്ണപതാകയുടെ നിഴൽപ്പാടുകൾ പതിഞ്ഞു.

ഹിമാലയം ലോകത്തിന്റെ നാനാഭാഗങ്ങളിൽനിന്നും പൎവ്വതാരോഹണസംഘങ്ങളെ ആകൎഷിച്ചിട്ടുണ്ടു്. നാലുനാഴികയിലധികം ഉയരമുള്ള നാല്പതിൽചില്വാനം ശിഖരങ്ങളെക്കൊണ്ടു് അലംകൃതമാണു് ഈ പൎവ്വതരാജൻ. ഏതാണ്ടു് നൂറുകൊല്ലം മുമ്പു് സേർ ജോൺ എവറസ്റ്റ് എന്നപേരായ ഒരു സൎവ്വേയർ ഈ പൎവ്വതത്തിന്റെ ഏറ്റവും ഉയരമുള്ള കൊടുമുടിക്കു് 29002 അടി ഉയരമുണ്ടെന്നു കണക്കാക്കി. അന്നുമുതൽക്കു് ഈ ശിഖരത്തിന്നു് അദ്ദേഹത്തിന്റെ പേർ നൽകിവരുന്നു. ഭാരതീയർ ഇതിനെ 'ഗൌരീശങ്കർ' എന്നാണു വിളിക്കുന്നതു്. ഇതിന്നു് ഇപ്പോൾ 29141 അടി ഉയരമുണ്ടത്രെ.

പാശ്ചാത്യരുടെ ഒരു വിനോദമാണു് പൎവ്വതാരോഹണം. ലോകത്തിൽവെച്ചു് ഏറ്റവും ഉയരമുള്ള എവറസ്റ്റിന്റെ മുകളിൽ കയറുവാൻ അവർ പലപ്രാവശ്യം

ശ്രമിച്ചു. ഇദംപ്രഥമമായി 1921-ാമാണ്ടിൽ കേണൽഹാവാർഡ് ബൂറി എന്ന ആംഗ്ലേയനാണ് ഇതിനുദ്യമിച്ചത്. ശാസ്ത്രജ്ഞനും, പർവ്വതാരോഹകനുമായ ഡോക്ടർ കെല്ലാർഡ് എന്നൊരു മാന്യൻ ഈ സംഘത്തിലുണ്ടായിരുന്നു. തിബത്തിലൂടെയുള്ള മടക്കയാത്രയിൽ അദ്ദേഹം മൃതിയടഞ്ഞു. ഈ സംഘത്തിന് ശിഖരത്തിലേക്കുള്ള സമീപനമാർഗ്ഗങ്ങൾ കണ്ടുപിടിക്കാൻ മാത്രമേ കഴിഞ്ഞുള്ളൂ.

ഇതിനെത്തുടർന്ന് 1922-ൽ ബ്രിഗേഡിയർ ജനറൽ ചാൾസ് ഡിബ്രൂസിന്റെ നേതൃത്വത്തിൽ മറ്റൊരു സംഘം എവറസ്റ്റാരോഹണത്തിന് മുതിർന്നു. സാമഗ്രികൾ കൊണ്ടുപോകാനുള്ള വിഷമമാണ് പർവ്വതാരോഹണത്തിൽ വിലങ്ങടിച്ചുനിന്നിരുന്നത്. അതിനു തിബത്തിലെ ഒരു വർഗ്ഗമായ ഷേർപ്പകൾ പാകമാണെന്ന് അദ്ദേഹത്തിന് ബോദ്ധ്യപ്പെട്ടു. ബ്രൂസും കൂട്ടരും 27300 അടിവരെ കയറുകയും അവിടന്നങ്ങോട്ടുപോകാൻ സാദ്ധ്യമാകാതെ മടങ്ങുകയും ചെയ്തു.

പൂർവ്വന്മാരുടെ പരാജയങ്ങളെ പരിഗണിക്കാതെ ഇ. എഫ്. നോർട്ടന്റെ നേതൃത്വത്തിൽ 1924-ൽ മറ്റൊരു സംഘം പുറപ്പെട്ടു. മറ്റവരെ അപേക്ഷിച്ച് 25000 അടി ഉയരത്തിൽ ഒരു ക്യാമ്പു സ്ഥാപിക്കാൻ സാധിച്ചു എന്നുള്ളതാണ് ഇവരുടെ നേട്ടം. ഈ സംഘത്തിൽപ്പെട്ട മല്ലോറി, ഇർവിൻ എന്നീ ധീരന്മാർ 28100 അടിവരെ കയറിയെങ്കിലും വിധിവൈപരീത്യത്താൽ ഒരു ഹിമപാതത്തിൽപ്പെട്ട് കാലഗതി പ്രാപിച്ചു. 1933-ൽ ഹ്യൂറട്ട് ലെഡ്ജിന്റെ നേതൃത്വത്തിൽ മറ്റൊരു ശ്രമം നടന്നു. ഈ സംഘത്തിനുള്ളവർക്ക് മല്ലോറിയും ഇർവിനും

തിരോധാനംചെയ്ത സ്ഥലത്തുവെച്ച് അവരുടെ ഐസ് ആക്സ് കണ്ടെത്താൻ സാധിച്ചു. ഇവക്കും കൂടുതൽ മുകളിലേക്കു കയറുവാൻ കഴിഞ്ഞില്ല.

എവറസ്റ്റാരോഹണം മുഴുവൻ തിബത്തുവഴി പർവ്വതത്തിന്റെ വടക്കേ ചരിവിൽകൂടിയാണ്. തെക്കേചരിവു് മനുഷ്യന്നു് അപ്രാപ്യമാണത്രെ. യാഥാസ്ഥിതികന്മാരായ തിബത്തുകാർ എവറസ്റ്റ്ശൃംഗത്തിൽ കയറുവാനുള്ള മനുഷ്യന്റെ ആഗ്രഹത്തെ പ്രോത്സാഹിപ്പിക്കുന്നവരല്ല. ആ ദിവ്യശൈലത്തോട്ട് കളിക്കുന്നതു് നല്ലതിനല്ലെന്നാണ് അവരുടെ അഭിപ്രായം. എങ്കിലും നേപ്പാൾരാജാവു് തന്റെ നാട്ടിൽക്കൂടി പർവ്വതാരോഹണത്തിനുചെന്ന എല്ലാ സംഘക്കാരേയും സഹായിച്ചുകൊണ്ടിരുന്നു.


ടെൻസിങ്ങ്.

1935-ൽ എറിക്ഷിപ്റ്റൻ എന്ന ആംഗ്ലേയൻ വീണ്ടും ശ്രമിച്ചു. 1936-ൽ റട്ട്ലെസ്സും 1938-ൽ എച്ച്. തിൽമാനും എവറസ്റ്റാരോഹണം നടത്തുകയുണ്ടായി. രണ്ടു സംഘക്കാർക്കും 23000 അടി ഉയരത്തിൽ മാത്രമേ കയറാൻ സാധ്യമായുള്ളൂ. 1952-ൽ സ്വിസ്സുകാർ 28215 അടി വരെ കയറി പർവ്വതത്തെ ജയിച്ചു എന്ന മട്ടായി. പ


ഹിലാരി.

ക്കെങ്കിലും വിധി അവർക്കനുകൂലമായില്ല. എന്നാൽ 1953 മെയ്മാസത്തിൽ കേണൽ ഹണ്ടിന്റെ നേതൃത്വത്തിൽ ആരോഹണം ചെയ്ത സംഘത്തിലെ ടെൻസിങ്ങ്, ഹിലാരി എന്നീ രണ്ടു വീരന്മാർക്കാണ് ലോകത്തിലെ ഏറ്റവും ഉയരമുള്ള കൊടുമുടിയിൽ കയറാൻ സാധിച്ച ബഹുമതിക്കുള്ള ഭാഗ്യമുണ്ടായത്.

ഇതിനു മുമ്പ് എട്ടുതവണ പർവ്വതാരോഹണം നടത്തി ധാരാളം പരിചയമുള്ള ഒരു ചെറുപ്പക്കാരനാണ് ടെൻസിങ്ങ്. ഇദ്ദേഹത്തിന്റെ ജനനം നീപ്പാളിലാണെങ്കിലും കുറെക്കാലമായി ഡാർജിലിങ്ങിലാണ വാസം. എവറസ്റ്റിന്റെ മുകളിൽ കാൽകുത്തിയവരിൽ ഒരാൾ ഭാരതീയനാണെന്ന് കേൾക്കുമ്പോൾ നമുക്കതിൽ അഭിമാനത്തിന്നവകാശമുണ്ട്. ന്യൂസിലണ്ടുകാരനായ ഹിലാരി ധീരനും സമർത്ഥനുമായ ഒരു പർവ്വതാരോഹകനാണ്. മനുഷ്യപ്രയത്നത്തിന്ന് മകുടം ചാർത്തിയ ഈ രണ്ടു വ്യക്തികളും നീണാൾ വാഴട്ടെ.

**അർത്ഥം.**

**അത്യുന്നതശൃംഗം=ഏററവും ഉയർന്ന കൊടുമുടി. പരിഗണിക്കാതെ=കണക്കാക്കാതെ. തിരോധാനംചെയ്യുക=മറയുക. വിധിവൈപരീത്യം=ദൈവദോഷം.**

## ചോദ്യങ്ങൾ.

1. ഹിമാലയത്തിന്റെ ഏറ്റവും ഉയരമുള്ള കൊടുമുടിക്കു് എവറസ്റ്റ് എന്നു പേരുവരുവാൻ കാരണമെന്തു്?

2. എവറസ്റ്റാരോഹണസംഘത്തിന്നു് നേരിടേണ്ടിവന്ന ബുദ്ധിമുട്ടുകളെന്തെല്ലാം? അതിന്നു് ബ്രൂസ് കണ്ടുപിടിച്ച പോംവഴി എന്തു്?

3. എവറസ്റ്റാരോഹണചരിത്രം ചുരുക്കി എഴുതുക.

4. ആരെല്ലാമാണു് എവറസ്റ്റിൻമുകളിൽ കയറിയതു്? അവരെപ്പററി എന്തറിയാം?

## വ്യാകരണം.

നിപാതം സംബന്ധത്തെ ദ്യോതിപ്പിക്കുന്നവയാണെന്നു് മുമ്പു് പറഞ്ഞുവല്ലോ. ഈ സംബന്ധം രണ്ടു പദങ്ങൾ തമ്മിലോ രണ്ടു വാക്യങ്ങൾ തമ്മിലോ വരാം (1) സാഹിത്യത്തിൽനിന്നു് സംസ്കാരം ലഭിക്കുന്നു. (2) ഒരുമയുണ്ടെങ്കിൽ ഉലക്കമേലും കിടക്കാം. ഒന്നാമത്തെ വാക്യത്തിൽ 'നിന്നു' എന്ന നിപാതം സാഹിത്യത്തിൽ എന്ന ആധാരികാ പദത്തിൽ ചേർന്നു നിന്നുകൊണ്ടു് ലഭിക്കുന്നു എന്ന ക്രിയയിലന്വയിക്കുന്നു. ഇങ്ങനെ മററു പദങ്ങളോടുള്ള ബന്ധത്തെ കാണിക്കുന്ന **ദ്യോതകമാണു് ഗതി.** രണ്ടാമത്തേതിൽ 'എങ്കിൽ' എന്നതു് 'ഒരുമയുണ്ടു്' 'ഉലക്കമേലും കിടക്കാം' എന്നീ രണ്ടു വാക്യങ്ങളെ കൂട്ടിച്ചേർക്കുന്നു. ഇപ്രകാരം രണ്ടു വാക്യങ്ങളെ ഘടിപ്പിക്കുന്ന ദ്യോതകത്തിന്നു് **ഘടകം** എന്നുപേർ.



# 3. ജ്ഞാനപ്പാന.

കോലകങ്ങളിൽ സേവകനായിട്ടു,
കോലംകെട്ടി ഞെളിയുന്നിതു ചിലർ;

ശാന്തിചെയ്തു പുലർത്തുവാനായിട്ടു;
സന്ധ്യയോളം നടക്കുന്നിതു ചിലർ;

കാൺകനമ്മുടെ സംസാരം കൊണ്ടത്രേ
വിശ്വമീവണ്ണം നിൽപ്പുവെന്നും ചിലർ

ബ്രാഹ്മണ്യംകൊണ്ടു കുന്തിച്ചു, കുന്തിച്ചു,
ബ്രഹ്മാവുമെനിക്കൊവ്വായെന്നും ചിലർ;

അർത്ഥാശയ്ക്കു വിരുതുവിളിപ്പിപ്പാൻ,
അഗ്നിഹോത്രാദി ചെയ്യുന്നിതു ചിലർ;

വിദ്യകൊണ്ടറിയേണ്ടതറിയാതെ,
വിദ്വാനെന്നു നടക്കുന്നിതു ചിലർ.

കുങ്കുമത്തിന്റെ വാസമറിയാതെ,
കുങ്കുമം ചുമക്കുംപോലെ ഗർദ്ദഭം.

കൃഷ്ണ! കൃഷ്ണ! നിരൂപിച്ചുകാണുമ്പോൾ,
തൃഷ്ണകൊണ്ടേ ഭ്രമിക്കുന്നിതൊക്കെയും.

എണ്ണിയെണ്ണിക്കുറയുന്നിതായുസ്സും,
മണ്ടിമണ്ടിക്കരേറുന്നു മോഹവും.

വന്നുവോണം, കഴിഞ്ഞു വിഷുവെന്നും;
വന്നില്ലല്ലോ തിരുവാതിരയെന്നും;

കംഭമാസത്തിലാകുന്നു നമ്മുടെ
ജന്മനക്ഷത്രമശ്വതിനാളെന്നും;

ശ്രാദ്ധമുണ്ടഹോ വൃശ്ചികമാസത്തിൽ,
സദ്യയൊന്നുമെളുതല്ലിനിയെന്നും;

ഉണ്ണിയുണ്ടായി വേൾപ്പിച്ചതിലൊരു
ഉണ്ണിയുണ്ടായിക്കണ്ടാവൂഞാനെന്നും;

ഇത്ഥമോരോന്നു ചിന്തിച്ചിരിക്കവേ,
ചത്തുപോകുന്നു, പാവം, ശിവ! ശിവ!

(പൂന്താനം)

**അൎത്ഥം.**

വിശ്വം=ലോകം. ബ്രാഹ്മണ്യം=ബ്രഹ്മജ്ഞാനം. ഒവ്വാ=ഒക്കുകയില്ല. അഗ്നിഹോത്രാദി=അഗ്നിഹോത്രം മുതലായ. ഗൎഭം=കഴുത. തൃഷ്ണ=ആശ.

**ചോദ്യങ്ങൾ.**

1. ജീവിതനിൎവ്വഹണത്തിനായ് ഓരോരുത്തരും ചെയ്യുന്ന പ്രവൃത്തികളെന്തെല്ലാം?

2. മനുഷ്യന്റെ ചിന്താഗതികളേതെല്ലാംവിധത്തിൽ വ്യാപരിക്കുന്നു?



# 4. പ്രാചീനഭാരതീയപരിഷ്കാരം.

1922-ാമാണ്ടിൽ ആർ. ഡി. ബാനർജി എന്ന പേരായ ഒരു ചരിത്രഗവേഷകൻ സിൻഡിലെ വിജനമായ ഒരു മരുപ്രദേശത്തു് അശോകചക്രവർത്തി നിർമ്മിച്ച ചില ബുദ്ധദേവാലയങ്ങൾ ഖനനം ചെയ്തുകൊണ്ടിരിക്കുമ്പോൾ യാദൃശ്ചികമായി ചിത്രലിപികളോടുകൂടിയ ഒരു വിചിത്രമുദ്ര കണ്ടെത്തി. മാനവപരിഷ്കാരത്തിന്റെ ആദിമകേന്ദ്രങ്ങളായ നൈൽ നദീതീരത്തിലെ ഈജിപ്തിൽനിന്നും യൂഫ്രട്ടീസ് തീരത്തിലെ ബാബിലോണിയയിൽനിന്നും ചില മുദ്രകൾ ഇതിന്നുമുമ്പു് കണ്ടുകിട്ടിയിരുന്നു. ആ മുദ്രകളിലെ ചിത്രലിപികളോടു് ഇവയ്ക്കു് സാമ്യമുണ്ടെന്നു് അദ്ദേഹത്തിന്നു തോന്നി. നൈൽ, യൂഫ്രട്ടീസ് എന്നീ നദികളുടെ തീരങ്ങളിലെന്നപോലെ സിന്ധുതീരത്തിലും മഹത്തായ ഒരു പ്രാചീനപരിഷ്കാരത്തിന്റെ അവശിഷ്ടങ്ങൾ മൺമറഞ്ഞു് കിടപ്പുണ്ടാവണമെന്നു് ആ ചരിത്രവിശാരദൻ അനുമാനിച്ചു. വിവരം ഇന്ത്യാഗവൎമ്മെണ്ടിന്റെ പുരാതനവസ്തുഗവേഷണവകുപ്പിന്റെ അദ്ധ്യക്ഷനായ സർ ജോൺ മാഷലിനെ അറിയിച്ചു. താമസിയാതെ അവിടെ വമ്പിച്ച തോതിലുള്ള ഖനനം ആരംഭിച്ചു. അയ്യായിരം കൊല്ലത്തെ പഴക്കമുള്ള അത്യുൽകൃഷ്ടമായ ഒരു നഗരപരിഷ്കാരത്തിന്റെ അവശിഷ്ടങ്ങൾ ഓരോന്നായി അവിടെനിന്നു കണ്ടുകിട്ടി.

ഈ ഖനനഗവേഷണങ്ങൾക്കെല്ലാം വിഷയീഭവിച്ച ആ മരുപ്രദേശത്തിന്നു് സിൻഡിലെ നിവാസികൾ നല്കിയ പേരാണു് 'മോഹൻജോദാരോ'. ദുർദ്ദേവതകളുടെ

ആവാസസ്ഥാനമാണെന്നു് ഭയന്നു് അവർ ആ പ്രദേശം ഒഴിച്ചുപോന്നു. സിൻധിലെ ഭാഷയിൽ ആ വാക്കിന്നു് പ്രേതനികേതമെന്നാണു് അർത്ഥം. ഇതുപോലെതന്നെ പഞ്ചാബിലെ ഹാരപ്പ എന്ന സ്ഥലത്തുനിന്നും ഇത്രതന്നെ പഴക്കമുള്ള മറെറാരു പുരാതനനഗരത്തിൻെറ അവശിഷ്ടങ്ങൾ കണ്ടെത്താനിടയായി. വിവേകപൂർവ്വമായ ഒരു പ്ലാൻ അനുസരിച്ചാണു് മോഹൻജോദാരോ നഗരം നിർമ്മിച്ചിരിക്കുന്നതു്. തെരുവീഥികൾ വീതിയുള്ളതും ഋജുവുമാണു്. തെരുവിൻെറ ഇരുപാർശ്വങ്ങളിലുമായി ഇഷ്ടികകൊണ്ടുണ്ടാക്കിയ ഭവനങ്ങളുടെ ഭിത്തികൾ കാണുന്നു. ഗൃഹങ്ങളെല്ലാം ഒരേ ആകൃതിയിലുള്ള ഇരുനില മാളികകളാണു്. താഴത്തെ നില വ്യാപാരസ്ഥലങ്ങളായിരുന്നിരിക്കണം. കുടുംബങ്ങൾ വസിച്ചിരുന്നതു് മുകളിലത്തെ നിലയിലാവാം. ഓരോ വീട്ടിന്നും പ്രത്യേകം കുളിമുറിയുണ്ടു്.

വീതിയേറിയ തെരുവീഥികളുടെ നടുവിൽക്കൂടിയാണു അഴുക്കുചാൽ. ഓരോ ഗൃഹത്തിൽനിന്നും കുഴൽവഴിയായി അഴുക്കുകളെല്ലാം ഈ ചാലിൽ വന്നുചേരുന്നു. ചപ്പും കുപ്പയും ഇടാൻ തെരുവിൻെറ ഇരുപാർശ്വങ്ങളിലും വിട്ടുവിട്ടു് പീപ്പകൾ വെച്ചിട്ടുണ്ടു്. ദിവസേന ശുദ്ധജലം നിറക്കാനേർപ്പാടുള്ള ഒരു കുളമാണു് മോഹൻജോദാരോവിലെ അത്ഭുതകരമായ മറെറാരു കാഴ്ച. അതിന്നു ചുററും ഓരോ ആൾവീതം ഇറങ്ങിക്കളിക്കുവാനുള്ള കുളിമുറികൾ കെട്ടിയിട്ടുണ്ടു്. അഴുക്കുവെള്ളം ഒരു വലിയ കുഴലിൽക്കൂടി വാർത്തുകളഞ്ഞു് ശുദ്ധജലം നിറക്കാനുള്ള ഉറവുകളും അതിലുണ്ടു്. ഇരുപതാംനൂററാണ്ടിലെ ചില പരിഷ്കൃതനഗരങ്ങൾക്കുപോലും ഒരു മാതൃകയാകുമാറു തങ്ങളുടെ



മോഹൻജോദാരോകുളം.

(Copyright to: Archaeological Survey of India)

ആരോഗ്യപാലനത്തിന്നും പരിസരശുചീകരണത്തിന്നും വേണ്ടി അയ്യായിരം വഷങ്ങൾക്കു മുമ്പു് നമ്മുടെ പൂർവ്വീകർ ചെയ്തുവെച്ച ഏർപ്പാടുകളെപ്പററി കേൾക്കുമ്പോൾ, മൂക്കുപിടിച്ച് ചില ഇടുങ്ങിയ വഴികളിൽക്കൂടി കടന്നുപോകുവാൻ ഇടവരുന്ന നമ്മളിൽ പലരും സംശയിച്ചേക്കും ഇപ്പറഞ്ഞതെല്ലാം ഈ ഇന്ത്യാരാജ്യത്തുതന്നെ ആയിരുന്നുവോ എന്നു്.

മോഹൻജോദാരോവിലെ നിവാസികൾ പരുത്തി വസ്ത്രങ്ങളും രോമത്തുണിയുമാണു് ഉപയോഗിച്ചിരുന്നതെന്നതിന്നു് തെളിവുകൾ കിട്ടിയിട്ടുണ്ടു്. വെള്ളി, ചെമ്പു്, ഓടു് എന്നിവകൊണ്ടുള്ള പാത്രങ്ങളാണു് അവർ ഉപയോഗിച്ചിരുന്നതു്. സ്വർണ്ണാഭരണങ്ങൾ അവരുടെ സ്ത്രീകൾ ധാരാളം അണിഞ്ഞിരുന്നു. കൊമ്പുചീപ്പു്, മുഖക്കണ്ണാടിയും, കണ്ണെഴുത്തുമഷിയും ഈ പ്രാചീന നിവാസികളുടെ പരിഷ്കാരത്തിന്നു് നിറം പിടിപ്പിച്ചിരുന്നു

ഇന്നു വരണ്ട കാലാവസ്ഥയോടുകൂടിയ ഒരു മരുപ്രദേശമാണെങ്കിലും അന്നാപ്രദേശം മഴവൻ വൃഷ്ടിപാതത്താൽ അനുഗൃഹീതമായിരുന്നിരിക്കണം. ബാർലി, ഗോതമ്പം, പലതരം പഴവർഗ്ഗങ്ങൾ എന്നിവ അവർ ധാരാളം കൃഷി ചെയ്തിരുന്നു. അവർ സമത്ഥന്മാരായ നാവികന്മാരായിരുന്നു. ഗതാഗതത്തിന്നു തോണി ഉപയോഗിക്കുകയും കച്ചവടം വളരെ അഭിവൃദ്ധിപ്പെടുകയും ചെയ്തിരുന്നുവെന്നതിന്നും തെളിവുണ്ടു്. ചതുരാകൃതിയിലുള്ള ചെമ്പുകൊണ്ടുള്ള ചില നാണ്യങ്ങളാണു് അവർ ക്രയവിക്രയത്തിന്നുപയോഗിച്ചിരുന്നതു്. കല്ലുകൊണ്ടുള്ള തൂക്കക്കട്ടികളും കണ്ടുകിട്ടീട്ടുണ്ടു്.

ഭാരതീയപരിഷ്കാരം ആൎയ്യന്മാർ ഇന്ത്യയിൽ വരു ന്നതിന്നു എത്രയോ മുമ്പുതന്നെ ഉണ്ടായിരുന്നതാണെന്നും,



മോഹൻജോദാരോനിവാസികളുടെ ആഭരണങ്ങൾ.

(Copyri_ht to: Archaeological Survey of India)

സഞ്ചാരികളായിരുന്ന അവർ നാഗരീകപരിഷ്കാരം ഈ പ്രാചീനനിവാസികളിൽനിന്നായിരിക്കും ആദ്യം പഠി

ച്ചിരിക്കുകയെന്നും അനുമാനിക്കേണ്ടിയിരിക്കുന്നു. ആര്യന്മാരാണ് ഇന്ത്യയിലേക്കു പരിഷ്കാരം കൊണ്ടുവന്നതെന്ന സിദ്ധാന്തത്തെ മോഹൻജോദാരോഗവേഷണം നിഷേധിക്കുന്നുണ്ട്.

അന്നു യുദ്ധത്തിന്റെ ആവശ്യം ഉണ്ടായിരുന്നില്ലെന്നു തോന്നുന്നു. നഗരങ്ങൾക്കു ചുററും വന്മതിലുകളോ, ഗൃഹങ്ങളിൽ ആയുധങ്ങളുടെ അവശിഷ്ടമോ കാണുന്നില്ല. ഒരു യുദ്ധത്തിനുശേഷമാണ് ആ നഗരം നശിച്ചുപോയതെന്നതിന്നും തെളിവുകളില്ല. അതുകൊണ്ട് വളരെ സമാധാനപ്രിയന്മാരും, സംസ്കൃതചിത്തരുമായ ഒരു സംഘം ജനങ്ങളാണ് അവിടെ വസിച്ചിരുന്നതെന്നു വിശ്വസിക്കേണ്ടിയിരിക്കുന്നു. അവരുടെ,

'ആ നല്ല സംസ്കാരമേ പഠിപ്പിയ്ക്കുന്നതനമ്മെ-
യായുധമെടുക്കാതെ വിശ്വത്തെ വെല്ലാനിന്നും'.

### അർത്ഥം.

വിശാരദൻ=സമർത്ഥൻ. ഋജു=നേരെയുള്ള. വൃഷ്ടി=മഴ.

### ചോദ്യങ്ങൾ.

1. മോഹൻജോദാരോ ഗവേഷണത്തിന്നിടയാക്കിയ സംഭവമേതു്?
2. അവിടെയുണ്ടായിരുന്ന നഗരത്തെ വിവരിക്കുക.
3. മോഹൻജോദാരോനിവാസികളുടെ ശുചീകരണവ്യവസ്ഥ എന്തെല്ലാം?
4. കൃഷി, കച്ചവടം എന്നിവയിൽ ആ പ്രാചീനനിവാസികൾ എത്രകണ്ടു അഭിവൃദ്ധി പ്രാപിച്ചിരുന്നു?

5. മോഹൻജോദാരോഗവേഷണത്തിൽനിന്നു് തെളിയുന്ന ചരിത്രസത്യമെന്തു്?

6. അവർ സമാധാനപ്രിയരായിരുന്നു എന്നതിന്നു് തെളിവെന്തെല്ലാം?

## വ്യാകരണം.

'രാമനോ കൃഷ്ണനോ വരും' എന്ന വാക്യം ഒരു വാക്യമായിട്ടു തോന്നുമെങ്കിലും വാസ്തവത്തിൽ ഇതു രണ്ടു വാക്യമായിട്ടു പിരിക്കാവുന്നതാണ്. രാമൻ വരും, (അല്ലെങ്കിൽ) കൃഷ്ണൻ വരും എന്നീ രണ്ടു വാക്യങ്ങളെ ഘടിപ്പിക്കുവാൻ 'ഓ' എന്ന നിപാതം ഒന്നല്ലെങ്കിൽ മറേറതു എന്ന അൎത്ഥത്തെ കുറിക്കുന്നു. അതിനാൽ 'ഓ' വികല്പ (സന്ദേഹ) നിപാതമാണ്. നിപാതങ്ങൾക്കു് പദങ്ങൾ തമ്മിലും വാക്യങ്ങൾ തമ്മിലും വരാവുന്ന സംബന്ധത്തെ ആസ്പദപ്പെടുത്തി മുറക്കു ഗതിയെന്നും ഘടകമെന്നും പേർ പറഞ്ഞുവല്ലൊ. എന്നാൽ ഇതിന്നുപുറമെ ഒരുവക നിപാതവുംകൂടിയുണ്ടു്. അതു് കേവലം സംബന്ധത്തെയല്ല മനോവികാരത്തെയാണു് ദ്യോതിപ്പിക്കുന്നതു്. അതിന്നു് വ്യാക്ഷേപകം എന്നു പേർ.



## 5. മഹാകവി കുഞ്ചൻനമ്പ്യാർ.

ഭാഷാസാഹിത്യലോകത്തിൽ തുഞ്ചത്തെഴുത്തച്ഛനോളം സുപ്രസിദ്ധനായ മറെറാരു മഹാകവിയുടെ പേർ പറയേണമെങ്കിൽ, അതു് സുഗൃഹീതനാമാവായ കുഞ്ചൻനമ്പ്യാരുടേതല്ലാതെ മറെറാന്നുമല്ല. "തുള്ളൽ" എന്ന പ്രസ്ഥാനത്തിൻെറ ഇന്നു കാണുന്ന സ്ഥിതിയ്ക്കു് കാരണഭൂതനായ ആ മഹാപുരുഷൻെറ കവിതകൾ അല്പമെങ്കിലും പഠിക്കാത്തവർ മലയാളഭാഷ സംസാരിക്കുന്നവരിൽ ആരുംതന്നെ ഉണ്ടായിരിക്കുകയില്ലെന്നു നിസ്സംശയം പറയാം. മററു കവികളുടെ കവിതകൾ വായിച്ചു സമഗ്രമായി രസിക്കുവാൻ ഒട്ടൊരു ഗ്രന്ഥപരിചയവും മനഃസംസ്കാരവും ആവശ്യമാണ്. എന്നാൽ നമ്പ്യാരുടെ കവിത ഏതൊരാൾക്കും വായിച്ചു രസിക്കത്തക്കവണ്ണം സരസലളിതമാണെന്നുള്ളതു് അതിൻെറ പ്രത്യേക ഗുണമാണ്. കൂടാതെ തുള്ളൽ അനേകംപേക്കു് ഉപജീവനത്തിന്നു് കാരണമാണെന്ന സംഗതിയും ഈ അവസരത്തിൽ സ്മരണീയമാണ്.

ലക്കിടി തീവണ്ടിയാപ്പീസ്സിൽനിന്നു് ഒരു നാഴിക വടക്കോട്ടു പാതയിൽക്കൂടി നടന്നാൽ കിള്ളിക്കുറുശ്ശിമംഗലംക്ഷേത്രത്തിൻെറ പടിഞ്ഞാറെ നടയിൽ എത്തിച്ചേരുന്നതാണ്. ആ ക്ഷേത്രഗോപുരത്തിൻെറ തൊട്ടടുത്തായിട്ടാണ് കുഞ്ചൻനമ്പ്യാരുടെ ജനനംകൊണ്ടു് വിശ്രുതമായ കലക്കത്തുഭവനം സ്ഥിതിചെയ്യുന്നതു്. അദ്ദേഹത്തിൻെറ പിതാവു് കിടങ്ങൂർ (തിരുവിതാംകൂറിലുള്ള ഒരു രാജ്യം) ക്കാരനായതുകൊണ്ടു് ബാല്യകാലം മുഴുവൻ സുശീലയായ മാതാവിൻെറ കീഴിലാണ് നമ്പ്യാർ വളൎന്നുവന്നതു്.

അദ്ദേഹത്തിന്റെ സർവ്വ സൽഗുണങ്ങൾക്കും ഹേതുഭൂതയായ മാതാവിന്റെ സത്യസന്ധതയെ ഉദാഹരിയ്ക്കുന്ന പ്രസിദ്ധമായൊരു കഥയുണ്ടു്. ഉത്തരകേരളീയനായ ഒരു സാധുബ്രാഹ്മണൻ ദാരിദ്ര്യാതിശയത്താൽ തന്റെ പെൺകുട്ടികളെ വിവാഹം ചെയ്തുകൊടുക്കുവാൻ നിവൃത്തിയില്ലാത്തതിനാൽ തിരുവിതാംകൂർ മുതലായ പല സ്ഥലങ്ങളിലും സഞ്ചരിച്ചു് പല രാജാക്കന്മാരോടും പ്രഭുക്കന്മാരോടും യാചിച്ചുകിട്ടിയ പണവുമായി ഒരു ദിവസം വൈകുന്നേരം കിള്ളിക്കുറുശ്ശിമംഗലത്തു് വന്നു. പണക്കിഴി പടവിന്മേൽ വെച്ചു് കുളത്തിൽ കുളിയ്ക്കാനിറങ്ങുകയും, ആ വഴിക്കുവന്ന ഒരു പശു ആ പണക്കിഴി മൂടത്തക്കവണ്ണം ചാണകമിട്ടു് പോവുകയും ചെയ്തു. ബ്രാഹ്മണൻ കുളികഴിഞ്ഞു് കയറി നോക്കിയപ്പോൾ പണക്കിഴി കാണാത്തതിനാൽ അദ്ദേഹത്തിന്നുണ്ടായ പരിഭ്രമവും വ്യസനവും ഇത്രയാണെന്നു് പറയേണ്ടതില്ലല്ലോ. ദുഃഖിതനായ അദ്ദേഹം ക്ഷേത്രത്തിൽ പോയതും ഭക്ഷണംകഴിച്ചതും സ്വപ്നാടനംപോലെയായിരുന്നു. ഈ പണക്കിഴി പിന്നെ കുളത്തിൽ ചെന്നപ്പോൾ ഗോമയം വാരിയെടുത്ത നമ്പ്യാരുടെ മാതാവിന്നാണു് കിട്ടിയതു്. രാത്രി ഊണുകഴിഞ്ഞു് നമ്പ്യാരുടെ മഠത്തിൽ ഉറങ്ങാൻ ചെന്ന നമ്മുടെ സാധുബ്രാഹ്മണൻ തനിയ്ക്കു നേരിട്ട ദുരദൃഷ്ടത്തെപ്പററി ഉന്മാദത്തുവെച്ചു് വിസ്തരിച്ചു പറയുന്നതു് അകത്തു നിന്നിരുന്ന നങ്ങിയാർ കേട്ടു. ഒട്ടും താമസിയാതെ ആ പണക്കിഴി അദ്ദേഹത്തിന്നു കൊടുത്തു് ആ സാധ്വി തനിയ്ക്കെങ്ങിനെയാണു് അതു് ലഭിച്ചതെന്നു വിസ്തരിച്ചുപറഞ്ഞു. ആനന്ദവിവശനായ ആ ബ്രാഹ്മണൻ "നിങ്ങൾക്കു കീർത്തിമാനായ പുത്രനുണ്ടാവട്ടെ"

എന്നു അനുഗ്രഹിച്ചുവെന്നും, തൽഫലമായാണു് നമ്പ്യാർ ജനിച്ചതെന്നുമാണു് മേൽകാണിച്ച ഐതിഹ്യം.

ദൈവഭക്തിയും സദാചാരതല്പരതയും തികഞ്ഞ മാതാവിന്റെ കീഴിൽ ബാല്യകാലം കഴിച്ചുകൂട്ടിയ നമ്പ്യാർ അന്നത്തെ സമ്പ്രദായമനുസരിച്ചു് സംസ്കൃതഭാഷയിൽ സാമാന്യമായ വ്യുൽപ്പത്തി സമ്പാദിച്ചു. നമ്മുടെ കഥാനായകൻ അക്ഷരാഭ്യാസംചെയ്തതും ബാലപാഠങ്ങൾ പഠിച്ചതും മാതുലനായ രാഘവൻനമ്പ്യാരുടെ അടുക്കെയാണെന്നു് ചരിത്രകാരന്മാർ ഊഹിക്കുന്നു. പിന്നീടു സ്വദേശത്തുള്ള തൃക്കാര്യൂമൺഇല്ലത്തെ നാരായണഭട്ടതിരിയെന്ന പണ്ഡിതകേസരിയുടെ കീഴിൽ ജ്യോതിഷം, തർക്കം, വ്യാകരണം മുതലായ ശാസ്ത്രങ്ങൾ പഠിച്ചു് പാണ്ഡിത്യം നേടിയതിന്നുശേഷം നമ്പ്യാർ കേരളം മുഴുവൻ സഞ്ചരിച്ചു. അക്കാലത്തുള്ള രാജാക്കന്മാരും പ്രഭുക്കന്മാരും കവികളേയും പണ്ഡിതന്മാരേയും സൽക്കരിച്ചു് ബഹുമാനിയ്ക്കുന്നതിലും കൂടെ താമസിപ്പിയ്ക്കുന്നതിലും അധികമായ ഔത്സുക്യം പ്രദർശിപ്പിച്ചുവന്നിരുന്നു. അഭ്യസ്തവിദ്യനായ ഒരാൾക്കു് ഇതിലധികം മാന്യത അക്കാലത്തു് ആശിയ്ക്കാവുന്നതുമല്ലായിരുന്നു. അതുകൊണ്ടു് നമ്പ്യാർ ഏതെങ്കിലും രാജാവിനേയോ പ്രഭുവിനേയോ ആശ്രയിച്ചു കാലംകഴിയ്ക്കാമെന്നു് ആശിച്ചതു് സംഭാവ്യമാണു്. അക്കൂട്ടത്തിലൊരിയ്ക്കൽ കോലത്തുനാട്ടിൽച്ചെന്നു് ഭക്ഷണംപോലും കിട്ടാതെ കഷ്ടപ്പെട്ടതിനെപ്പററി,

കോലഭൂപസ്യനഗരേവാസരാഹരിവാസരാഃ
മശകൈർമ്മക്കുണൈശ്ചാപിരാത്രയശ്ശിവരാത്രയഃ

എന്നൊരു പദ്യം നമ്പ്യാർ എഴുതീട്ടുണ്ടു്. ഈ യാത്രയിൽ മുള്ളൂർക്കരയിലുള്ള മനക്കോട്ടച്ചന്റെ ആശ്രിത

ന്നായി നമ്പ്യാർ കുറച്ചുകാലം താമസിക്കുകയും ശിവപുരാണം കിളിപ്പാട്ട് നിർമ്മിക്കുകയും ചെയ്തു.

"മനക്കോട്ടുവാഴും മഹാമാനശാലീ
മനക്കാമ്പിലേററം കൃപാവാരിരാശീ
എനിയ്ക്കാശ്രയം ബാലരാമാഭിധാനൻ
നിനയ്ക്കുന്നതെല്ലാം വരുത്താൻ കരുത്തൻ"

എന്ന് പ്രശംസിച്ചുകാണുന്നത് ഈ മനക്കോട്ടച്ഛനെയാണു്.

കൊല്ലവർഷം 912-ാമതിനോടു് അടുത്തു നമ്മുടെ മഹാകവി അമ്പലപ്പുഴെ താമസമാക്കി. അവിടെയുള്ള താമസം പലതുകൊണ്ടും അദ്ദേഹത്തിൻെറയും മലയാള ഭാഷയുടേയും അഭ്യുദയത്തിന്നു കാരണമായി. പുരാതനകാലം മുതല്ക്കേ വിദ്യാസമ്പന്നന്മാരായ നമ്പിടിക്കാട്ടുകുറുപ്പന്മാരുമായുള്ള പരിചയത്തിന്നും, അമ്പലപ്പുഴ രാജാവായ ദേവനാരായണസ്വാമിയുടെ സ്നേഹം സമ്പാദിക്കുന്നതിന്നും ഇക്കാലത്താണു നമ്പ്യാർക്കു് ഭാഗ്യം സിദ്ധിച്ചതു്. വിവിധജനങ്ങളുമായുള്ള സംസർഗ്ഗവും, ലൌകികജീവിതത്തിൻെറ നാനാമുഖങ്ങളായ വശങ്ങളും ഈ കവിയുടെ ജീവിതരീതിയെ പാടെ പരിവർത്തനം ചെയ്യിപ്പാൻ പര്യാപ്തങ്ങളായിരുന്നു. ഇക്കാലത്തുണ്ടായ ഒരു നിസ്സാരസംഭവം തുള്ളലിൻെറ ഉത്ഭവത്തിന്നു കാരണമായെന്നു പറഞ്ഞുവരുന്നുണ്ടു്. അമ്പലപ്പുഴ ക്ഷേത്രത്തിലെ കൂത്തിന്നു പതിവുകാരനായ നമ്പ്യാർക്കു് പുലമായതിനാൽ കൂത്തു മുടങ്ങിപ്പോകുമെന്ന ഘട്ടത്തിലായി. കുലവൃത്തിയിൽ അപരിചി

തനായ നമ്പ്യാർ വൈമനസ്യത്തോടുകൂടിയാണെങ്കിലും ഒടുവിൽ മിഴാവു കൊട്ടുവാൻ സമ്മതിച്ചു. കൊട്ടുമ്പോൾ താളം പിഴച്ചുവെങ്കിൽ അതു് നമ്പ്യാരുടെ കുററമല്ലെന്നു വെച്ചു് ചാക്യാർ ക്ഷമിയ്ക്കേണ്ടതായിരുന്നു. എന്നാൽ ഉദ്ധതനായ ചാക്യാർ നമ്പ്യാരെ കണക്കിലധികം അധിക്ഷേപിക്കുകയാണുണ്ടായതു്. ഇതിന്നു പകരംവീട്ടാൻവേണ്ടി നമ്പ്യാർ, അന്നുതന്നെ 'കല്യാണസൌഗന്ധികം' തുള്ളൽ നിമ്മിക്കുകയും, പിറെറദിവസം ചാക്യാർ കൂത്തു് പറയുന്നസമയത്തു് അമ്പലത്തിൻെറ പടിഞ്ഞാറുഭാഗത്തുള്ള കളിത്തട്ടിൽ പോയി തൻെറ പുതിയ വിനോദം താളമേളങ്ങളോടുകൂടി പ്രദർശിപ്പിക്കുകയും ചെയ്തു. ജനങ്ങളെല്ലാം ഈ പുതിയ വിനോദത്തിൽ ആകൃഷ്ടരായി അങ്ങോട്ടുപോയതിനാൽ ചാക്യാക്കു് കൂത്തു നിത്തേണ്ടതായിവന്നു. തന്നെ നിഷ്കരുണം അധിക്ഷേപിച്ച ചാക്യാരെ ഈ വിധത്തിൽ തല കുനിപ്പിക്കുവാൻ നമ്പ്യാക്കു സാധിച്ചു. പക്ഷെ അമ്പലപ്പുഴ രാജാവിൻെറ കല്പനപ്രകാരം ഇന്നും ആ ക്ഷേത്രത്തിൽ തുള്ളൽ കളിക്കാറില്ലത്രെ.

അമ്പലപ്പുഴ രാജ്യം തിരുവിതാംകൂറിലെ പരാക്രമശാലിയായ മാത്താണ്ഡവമ്മ മഹാരാജാവു പിടിച്ചടക്കിയതിന്നുശേഷം നമ്മുടെ മഹാകവി ആ രാജാവിൻെറ ആശ്രിതനായി തിരുവനന്തപുരത്തേക്കു താമസം മാററി. രസികനായ നമ്പ്യാക്കു മഹാരാജാവിൻെറ പ്രീതി സമ്പാദിയ്ക്കാനും തുള്ളൽപ്രസ്ഥാനത്തെ അഭിവൃദ്ധിപ്പെടുത്തുവാനും പ്രയാസമുണ്ടായില്ല.

"നമ്പിയാരെന്തു ചൊദിച്ചു നമ്പിയാരെന്നു ചൊല്ലിനേൻ
നമ്പി കേട്ടഥകോപിച്ചു തമ്പുരാനെ ക്ഷമിക്കണം"
"ദീപസ്തംഭം മഹാശ്ചര്യ്യം എനിയ്ക്കും കിട്ടണം പണം
ഇത്യർത്ഥ ഏഷാം ശ്ലോകാനാം അല്ലാതൊന്നും ന വിദ്യതേ"

മുതലയായ പദ്യങ്ങൾ ഇക്കാലത്തുണ്ടാക്കിയവയും ഈ മഹാകവിയുടെ ബുദ്ധിചാതുര്യ്യത്തെ പ്രകാശിപ്പിക്കുന്നവയുമാണു്. നളചരിതം ആട്ടക്കഥയുടെയും ഗിരിജാകല്യാണം കിളിപ്പാട്ടിൻെറയും പ്രണേതാവായ പണ്ഡിതവര്യ്യൻ ഉണ്ണായിവാരിയരും നമ്പ്യാരും തമ്മിൽ തിരുവനന്തപുരത്തു വെച്ചു് കണ്ടെത്തുതന്നെ രസാവഹമായ ഒരു കഥയാണു്. ഇവർ രണ്ടു പേരും യാദൃച്ഛികമായി പത്മതീർത്ഥക്കരയിൽ വെച്ചു് ഒന്നിച്ചുകൂടിയപ്പോൾ കുലീനയായൊരു സ്ത്രീ സുന്ദരിയായ ദാസിയെക്കൊണ്ടു് എണ്ണയും താളിയുമെടുപ്പിച്ചു് ആ വഴിയെ കടന്നുപോയി. യജമാനത്തിയുടെ കുന്നാരത്തെ ഉദ്ദേശിച്ചു വാരിയർ 'കാതിഃലോല' എന്നു പറയുകയും, ഉടനെ അടുത്തുനിന്ന നമ്പ്യാർ 'നല്ല താളി' എന്നു പറയുകയും ചെയ്തു. തൻെറ അഭിപ്രായത്തിന്നനുസരിച്ചു് 'ഉരുളയ്ക്കുപ്പേരിപോലെ' സമാധാനം പറഞ്ഞ മഹാനെ വാരിയർ ബഹുമാനിച്ചു. രണ്ടുപേരും തമ്മിൽ അന്നുമുതല്ക്കു് പ്രാണസ്നേഹിതന്മാരായിത്തീരുകയുംചെയ്തു. കൊട്ടാരംവക ആന ഒരു ദിവസം കുളം കലക്കി. ഇതിനെപ്പററി തിരുമുമ്പിൽചെന്ന എല്ലാ കവികളോടും തമ്പുരാൻ 'എവിടെയാണു് കുളിച്ചതു്?' എന്നു ചോദിച്ചു. വാരിയർ 'കരികലക്കിയ കുളത്തിലാണെ'ന്നും നമ്പ്യാർ 'കളഭം കലക്കിയ കുളത്തിലാണെ'ന്നും ഉത്തരം പറഞ്ഞു.

ഇതിനെപ്പററി വിമൎശകാഗ്രേസരനായ ഏ. ആർ. രാജ രാജവൎമ്മത്തമ്പുരാൻ ഇങ്ങിനെ എഴുതിയിരിക്കുന്നു. "വാരിയൎക്കു കരികലക്കിയ കുളമെന്നു എന്തെങ്കിലും അൎത്ഥമുള്ള വാചകം പറയേണമെന്നേയുള്ളൂ. നമ്പ്യാൎക്ക അത്രയും പോരാ. താൻ പറയുന്നവാക്ക രാജാവിന്റെ പ്രശംസയിൽ പരിണമിക്കണമെന്നുകൂടിയുണ്ടു്. അതാണു് കളഭം കലക്കിയതു് എന്നു പറയുന്നതു്. രാജാവിന്റെ പ്രവൃത്തികൊണ്ടു് കുളത്തിന്നു ദോഷമുണ്ടായി എന്നല്ലയോ വാരിയരുടെ വാക്കിൽ നിന്നു ഫലിക്കുന്നതു്. നമ്പ്യാർ അതുംകൂടി കരുതി ഗുണത്തെ എടുത്തുകാണിക്കുന്നു. അതിനാൽ ഒന്നാം ഗുണഗ്രാഹിത്വം മററയാൾ പുരോഭാഗിത്വമാണെന്നു വരുന്നു".

ദൈവഭക്തി, ഗുരുഭക്തി, വിനയം, ചാരിത്രശുദ്ധി മുതലായ ഉൽകൃഷ്ടഗുണങ്ങളുടെ വിളനിലമായിരുന്നു നമ്പ്യാർ എന്നതിന്നു് അദ്ദേഹത്തിന്റെ കൃതികൾതന്നെ ധാരാളം സാക്ഷ്യം വഹിക്കുന്നുണ്ടു്. എഴുത്തച്ഛനെപ്പോലെ ഭക്തനും ജ്ഞാനിയുമായിരുന്നില്ലെങ്കിലും നമ്പ്യാരുടെ ദൈവഭക്തി അവ്യാജവും അനന്യാദൃശവുമായിരുന്നുവെന്നു നിസ്സംശയം പറയാം.

എവമുള്ള ശരീരങ്ങൾക്കൊക്കവേ പാൎത്തുകാണുമ്പോൾ
ജീവനായിട്ടൊന്നുതന്നെ ആത്മതില്പോൾ പരബ്രഹ്മം
നൂലുകൊണ്ടു പിരിച്ചോരു ചരടിൽ പൊന്മണിചേൎത്തു
മാലയാക്കി ധരിയ്ക്കുന്നു ധനികന്മാർ ഗളാന്തത്തിൽ
മുത്തുകൊണ്ടും മാലയുണ്ടാം പവിഴംകൊണ്ടുമുണ്ടാകും
പുത്തിലഞ്ഞിക്കുരുകൊണ്ടും കുന്നികൊണ്ടും ദരിദ്രന്മാർ
എന്നിവണ്ണം സുവൎണ്ണാദിക്കൊക്കവേ താൻ ചരടായി-
ട്ടൊന്നുതന്നെ പൊന്നിനുമക്കുന്നിമഞ്ചാടിമാലയ്ക്കും

എന്നപോലെ സൎവ്വജാതിപ്രഭൂതംപം ഭൗതികം ദേഹം
ഒന്നുകൊണ്ടുകോൎത്തു കെട്ടിക്കളിപ്പിക്കുന്നിതുദൈവം.
എന്നതുമൂലമാത്മാവിന്നാൎക്കുമാൎക്കും ഭേദമില്ല
ഒന്നുതന്നെ ചരടുള്ളിൽ ഭൂസുരന്നും പറയന്നും.

ഓരോ തുള്ളലിന്റേയും ആദ്യത്തിൽ കാണുന്ന വന്ദനങ്ങൾതന്നെ നമ്പ്യാരുടെ ഗുരുഭക്തിയെ തെളിയിക്കുന്നതാണു്. 'മന്ദനായുള്ള ഞാൻ' 'ഭോഷനായുള്ളോരെനിക്കു' എന്നൊക്കെ നമ്പ്യാർ പലപ്പോഴും തന്റെ വിനയത്തെക്കുറിക്കുന്നു. വിനീതനായ ഒരാൾ മാത്രമേ ആത്മപ്രശംസ ചെയ്യാതിരിക്കയുള്ളൂ.

മററുള്ള കവികളിൽ അധികം കാണാത്തതും നമ്പ്യാരുടെ കവിതയിൽ ധാരാളം കാണുന്നതുമായ ഒരു ഗുണമാണു പരിഹാസവും ഫലിതവും. ധാവതിചെയ്തു, താമസേനരഹിതം, മൂശകൻ എന്നൊക്കെ വൈയാകരന്മാരെക്കൊണ്ടു് "വയ്യേ, വയ്യേ" എന്നു പറയിക്കത്തക്ക പല പ്രയോഗങ്ങളും നമ്പ്യാരുടെ കവിതകളിൽ കാണാമെങ്കിലും ആപാദചൂഡം നിറഞ്ഞിരിക്കുന്ന ഫലിതംകൊണ്ടും അനൎഗ്ഗളമായ പദപ്രവാഹംകൊണ്ടും ആ ദോഷങ്ങൾ നിസ്സാരമായിട്ടേ സഹൃദയന്മാർ വിചാരിക്കാറുള്ളൂ. തന്റെ പരിചയപരിധിയിൽ ഉൾപ്പെട്ട ആരുടേയും ദോഷങ്ങളെ എടുത്തുപറയുവാൻ നമ്പ്യാർ ലേശംപോലും മടിക്കാറില്ല. കാൎയ്യക്കാർ, ഇടപ്രഭുക്കന്മാർ, ഭടജനങ്ങൾ എന്നിങ്ങനെയുള്ള എല്ലാവരും അദ്ദേഹത്തിന്റെ പരിഹാസശരത്തിനു് ലക്ഷ്യമായിട്ടുണ്ടു്. ദുൎയ്യോധനന്റേയും, ശ്രീകൃഷ്ണന്റേയും രാജധാനിയിലും, സ്വൎഗ്ഗത്തിലും ഉള്ളവരെപ്പററി വൎണ്ണിക്കുന്നതു കേട്ടാൽ അവർ അമ്പലപ്പുഴയോ തിരുവന

ന്തഃപുരത്തോ ഉള്ളവരാണെന്നു മാത്രമേ തോന്നുകയുള്ളു. സ്വാനുഭവത്തിൽപ്പെട്ട ആളുകളെക്കൊണ്ടു് അപരിചിതന്മാരായ ജനങ്ങളുടെ സ്വഭാവം കാണിക്കുന്ന ഈ സമ്പ്രദായം നമ്പ്യാർ ചെയ്ത സ്വാതന്ത്ര്യമാണു്. ഈ സ്വാതന്ത്ര്യം ചിലദിക്കിൽ അതിർ കവിഞ്ഞുപോയിട്ടുണ്ടെങ്കിലും അക്കാലത്തെ ജനസമുദായങ്ങളുടെ സ്ഥിതി മനസ്സിലാക്കുവാൻ ഈ വർണ്ണനകൾ ഉപകരിക്കുന്നുണ്ടെന്നു് സമ്മതിച്ചേ തീരൂ.

എഴുപതിലധികം തുള്ളലുകൾക്കുപുറമെ ചാണക്യസൂത്രം, നളചരിതം, ശ്രീകൃഷ്ണചരിതം, പതിനാലുവൃത്തം, ശിവപുരാണം, ഭാഗവതം, ഇരുപത്തിനാലുവൃത്തം എന്നീ കൃതികളും നമ്പ്യാരുടെ വകയായിട്ടുണ്ടു്. മനുഷ്യന്റെ ജീവിതപഥത്തെ കഴിയുന്നതും മനോഹരമാക്കിത്തീർക്കുവാൻ ശ്രമിച്ച വശ്യവചസ്സായ ആ മഹാകവിയുടെ സൂക്തിഗംഗ മലയാളത്തെ എന്നും മഹനീയമാക്കിത്തീർക്കാതിരിക്കുകയില്ല.

(ടി. സി. ഭാസ്കരൻ മൂസ്സതു)

## അർത്ഥം.

സുഗൃഹീതനാമാവു്=സുപ്രസിദ്ധൻ. സമഗ്രം=മുഴുവൻ. സ്വപ്നാടനം=സ്വപ്നത്തിൽ നടക്കുക. ദൗർഭാഗ്യം=നിർഭാഗ്യം. ഔത്സുക്യം=താല്പര്യം. കോല........രാത്രയ=കോലത്തിരിയുടെ നഗരത്തിൽ പകലൊക്കെ ഏകാദശിയാണു് (പട്ടിണിയാണു്). കൊതുക്കളുടേയും മൂട്ടകളുടേയും കടികൊണ്ടു് രാത്രി ശിവരാത്രിയും. പരിവർത്തനം=മാററം. പ്രണേതാവു്=കർത്താവു്. യാദൃച്ഛികം=ഓർക്കാതെ സംഭവിക്കുന്നതു്.

## ചോദ്യങ്ങൾ.

1. നമ്പ്യാരുടെ അമ്മയുടെ സത്യസന്ധതയെപ്പററിയുള്ള കഥ എന്തു്?

2. തുള്ളലിൻെറ ഉത്ഭവമെങ്ങിനെ?

3. നമ്പ്യാരുടെ കവിതക്കുള്ള പ്രത്യേകത എന്തു്?

## വ്യാകരണം.

വീണിതല്ലോ കിടക്കുന്നൂധരണിയിൽ ശോണിതവുമണിഞ്ഞയ്യോ! ശിവ ശിവ!! ഈ ഉദാഹരണത്തിൽ അയ്യോ! ശിവ ശിവ!! എന്നീ പദങ്ങൾ മനസ്സിൽ കവിഞ്ഞൊഴുകുന്ന വ്യസനത്തിൻെറ മാറൊലിയാണു്. ആയതു് ഒരു വാക്യത്തിനു സമാനമായിട്ടാണു് നില്ക്കുന്നതും. 'എനിക്കു് ഈ സംഭവം കാണുവാൻ പൊറുക്കുന്നില്ലെ'ന്നു സൂചിപ്പിക്കുന്ന വാക്യത്തിനു തുല്യവുമാണു്. ഈ പദങ്ങൾ മററ പദങ്ങളോടൊന്നും സംബന്ധിക്കാതെ ഒററയായിട്ടു നില്ക്കുന്നു. ഇങ്ങിനെ മററ പദങ്ങളോടുകൂടിച്ചേന്നു നില്ക്കാതെ ഒററവാക്യംപോലെ നില്ക്കുന്ന പദങ്ങൾക്കു **വ്യാക്ഷേപകം** എന്നു പേർ.

—— ——

# 6. ദുര്യ്യോധനന്റെ സഭാപ്രവേശം.

ദുര്യ്യോധനനും സഹോദരന്മാരും
ദൂരത്തുനിന്നു വരുന്നതുകണ്ടു.
ധർമ്മതനൂജന്റെ മാനസംതന്നിൽ
സമ്മോദമേറ്റം വളർന്നു കിളർന്നു
സമ്മാനത്തിന്നുള്ള വട്ടങ്ങൾ കൂട്ടി
സന്തോഷമോടെ വസിയ്ക്കുന്നനേരം
ദിവ്യസഭതന്നിൽ വന്നു കരേറി
ഭവ്യനായുള്ള സുയോധനഭൂപൻ
വെള്ളസ്ഫടിക സ്ഥലങ്ങളിലെല്ലാം
വെള്ളമുണ്ടെന്നൊരു ശങ്കതുടങ്ങി.
നീരുള്ളദിക്കെന്നുറച്ചു പതുക്കെ
നീന്തുവാനുള്ളൊരു വട്ടങ്ങൾകൂട്ടി
വീരാളിപ്പട്ടു ചുരിച്ചു കയററി
വീരൻ പതുക്കെപ്പദംകൊണ്ടു തപ്പി
പിമ്പിൽ നടക്കുന്ന തമ്പിമാരെല്ലാം
മുമ്പിൽ നടക്കുന്ന ചേട്ടനെപ്പോലെ
ചന്തത്തിലുള്ളൊരു പട്ടുമുയർത്തി
കുന്തിച്ചു കുന്തിച്ചു യാത്രതുടങ്ങി
അപ്രദേശങ്ങൾ പതുക്കെക്കടന്നു
അഗ്രഭാഗത്തിങ്കൽ ചെന്നൊരുനേരം
പച്ചനിറമുള്ള രത്നങ്ങളാലെ
മെച്ചത്തിൽ കെട്ടിപ്പടുത്തുവിളങ്ങും
നീരാഴമുള്ളൊരു നീരാഴിതന്റെ
തീരത്തുചെന്നു കരേറി നരേന്ദ്രൻ

ജലമെന്തിനില്ക്കുന്നോരാററിന്റെ മദ്ധ്യേ
റാലമോടു പൊന്നൻ കുതിച്ചങ്ങു ചാടീ
നിലവിട്ടു വെള്ളത്തിൽ വീണാശു മുങ്ങീ
വെള്ളം കുടിച്ചു കിതച്ചും പതച്ചും
ഉള്ളം ചൊടിച്ചു മുരണ്ടും പിരണ്ടും
തള്ളിയലച്ചും വിറച്ചും വിയച്ചും
തള്ളിപ്പിടഞ്ഞും മറിഞ്ഞും തിരിഞ്ഞും
പാരം വലിഞ്ഞു ചതുക്കെപ്പതുക്കെ
തീരമണഞ്ഞോരു ദിക്കിൽ കരേറി
കണ്ടുവസിക്കും വൃകോദരനപ്പോൾ
രണ്ടു കരങ്ങളും കൊട്ടിച്ചിരിച്ചു.
"പണ്ടു നീയെന്നെക്കയർകൊണ്ടുകെട്ടി-
ക്കൊണ്ടു കയത്തിൽ പിടിച്ചു മറിച്ചു.
അങ്ങനെ ചെയ്ത സുയോധനാ! നീ-
യിങ്ങനെ വെള്ളത്തിൽ മുങ്ങീടവേണം
തങ്ങൾ ചെയ്തീട്ടും ദുരാചാരമെല്ലാം
തങ്ങൾക്കുതന്നെ ഭവിച്ചീടുമല്ലോ.
ശൃംഗാരമോടിയും കൂട്ടിക്കൊണ്ടയ്യോ!
ചങ്ങാതിവന്നെന്റെ നീരാഴിതന്നിൽ
മുങ്ങാനവകാശം വന്നതുകൊള്ളാം.
എങ്ങുനിന്നിപ്പോളിവിടേയ്ക്കു വന്നു?
നിങ്ങടെ രാജ്യത്തിൽ വെള്ളം കുടിപ്പാ-
നെങ്ങുമൊരേടത്തുമില്ലായ്കകൊണ്ടോ
ഞങ്ങടെ നാട്ടിലെത്തോട്ടിലെവെള്ളം
അങ്ങുള്ള വെള്ളത്തെക്കാൾ ഗുണമെന്നോ?

(കുഞ്ചൻനമ്പ്യാർ)

**അക്ഷം.**

സമ്മോദം=സന്തോഷം. നരേന്ദ്രൻ=രാജാവു് (ദുര്യോധനൻ). വിയച്ച=വിയത്തൊലിച്ച. വൃകോദരൻ=ഭീമൻ.

**ചോദ്യങ്ങരം.**

1. ദുര്യോധനനും കൂട്ടുകാരും ധർമ്മപുത്രരുടെ സദസ്സിൽ വന്നുകേറിയപ്പോരം കാണിച്ച ഗോഷ്ഠികളെന്തെല്ലാമായിരുന്നു?

2. ഭീമസേനൻ കൈകൊട്ടിച്ചിരിച്ചതെന്തുകൊണ്ടു്?

3. സുയോധനനോടു് ഭീമസേനൻ എന്തെല്ലാം പറഞ്ഞു?

# 7. ഗ്രാമപുനരുദ്ധാരണം.

ഏഴുലക്ഷം ഗ്രാമങ്ങളുടങ്ങിയ ഒരു രാജ്യമാണ് ഇന്ത്യ. ഇന്ത്യയിലെ 36 കോടി ജനങ്ങളിൽ 90 ശതമാനവും ഗ്രാമങ്ങളിലാണ് അധിവസിക്കുന്നതു്. അതിനാൽ ഇന്ത്യയെ പുനരുദ്ധരിയ്ക്കുകയെന്നു പറഞ്ഞാൽ ഗ്രാമങ്ങളെ പുനരുദ്ധരിയ്ക്കുക എന്നാണല്ലോ അർത്ഥം. ഗ്രാമങ്ങളുടെ അധഃപതനമാണ് ഭാരതഭൂമിയുടെ ഇന്നത്തെ അവശതകൾക്കെല്ലാം കാരണം. ഗ്രാമങ്ങളാണ് ഇന്ത്യയുടെ ജീവനാഡി എന്നു് പ്രാചീനരായ ഭരണകർത്താക്കൾ നല്ലപോലെ ഗ്രഹിച്ചിരുന്നു. അതിനാൽ അവയുടെ അഭിവൃദ്ധിയിൽ അവർ ശ്രദ്ധാലുക്കളായിരുന്നു. പണ്ടത്തെ ഭരണക്രമത്തിൽ ഗ്രാമമായിരുന്നു അടിസ്ഥാനഘടകം. ഓരോ ഗ്രാമവും ഏറെക്കുറെ സ്വയം പരിപൂർണ്ണമായിരുന്നു എന്നു മാത്രമല്ല, ഒരുതരം സ്വയംഭരണത്തിന്നു വിധേയവുമായിരുന്നു. ഗ്രാമീണരുടെ പ്രതിനിധിസഭകളായ പഞ്ചായത്തുകാരുടെ കൈയിലായിരുന്നു അവയുടെ ഭരണം. പാശ്ചാത്യപരിഷ്കാരത്തിന്റെ ശക്തിയേറിയ പ്രവാഹത്തിൽ ഈ സമ്പ്രദായങ്ങളെല്ലാം ഉടഞ്ഞുതകർന്നു. പരിഷ്കാരഭ്രമം മൂലം പട്ടണവാസത്തിൽ ജനങ്ങൾക്കു് കൗതുകം വർദ്ധിച്ചു. പല ഗ്രാമീണരും നഗരങ്ങളിൽ താമസമാക്കി. മററു ചിലർ തങ്ങളുടെ സന്താനങ്ങളെ വിദ്യാഭ്യാസാർത്ഥം നഗരങ്ങളിലേയ്ക്കയച്ചു. അവർ പഠിപ്പു പൂർത്തിയായശേഷം ഗ്രാമത്തിലേക്കു് തിരിച്ചുവരികയല്ല, ജോലിയിൽ പ്രവേശിച്ചു് പട്ടണങ്ങളിൽത്തന്നെ സ്ഥിരമായി താമസിച്ചുതുടങ്ങുകയാണുണ്ടായതു്. ഗ്രാമത്തിലെ കൃഷിസ്ഥലങ്ങളിൽനിന്നു് തങ്ങൾക്കു വരുവാനുള്ള പാട്ടം പിരിയ്ക്കുവാൻ

വല്ലപ്പോഴുമൊരിക്കൽ അവിടേക്കു ചെല്ലുമെന്നല്ലാതെ, ഗ്രാമത്തിന്റെ നന്മയിൽ അവർ തീരെ ശ്രദ്ധിക്കാതെയായി. ഇങ്ങിനെ വളരെക്കാലത്തോളം നാട്ടിൻപുറങ്ങളിൽനിന്ന് നഗരങ്ങളിലേക്ക് ധനവും, ജനവും പ്രവഹിച്ചുവെങ്കിലും നഗരങ്ങളിൽനിന്നൊന്നുംതന്നെ തിരിച്ചുകിട്ടുകയുണ്ടായില്ല. ഒന്നരശതാബ്ദമായി—ബ്രിട്ടീഷുഭരണം ആരംഭിച്ചതുമുതൽക്ക്—ഉണ്ടായ പരിതാപകരമായ ഈ വാഴ്ച്ചയാണ് ഗ്രാമങ്ങളേയും, തദ്വാരാ ഇന്ത്യയെത്തന്നേയും അധഃപതിപ്പിച്ചതു്. ഗ്രാമീണക്ക് ഭരണകാര്യത്തിൽ പങ്കില്ലാതായി. അഭ്യസ്തവിദ്യരായ നാഗരീകന്മാരുടെ ഇഷ്ടമനുസരിച്ച് ഭരണം നടത്തപ്പെട്ടു.

ഇത്തരത്തിൽ നഗരങ്ങൾ കണക്കിലേറെ പുഷ്ടിപ്പെടുകയും, ഗ്രാമങ്ങൾ ശോചനീയമായവിധത്തിൽ അധഃപതിക്കുകയും ചെയ്തതു് ഇന്ത്യയിൽ മാത്രമല്ലായിരുന്നു, ലോകത്തിലെങ്ങും ഒരുകാലത്തു് ഇതുതന്നെയായിരുന്നു സ്ഥിതി. ഇതിന്റെ അനാശാസ്യഫലങ്ങൾ കുറച്ചുകാലംകൊണ്ടു് പ്രത്യക്ഷപ്പെട്ടുവാൻ തുടങ്ങി. പട്ടണങ്ങളിൽ തിക്കും, തിരക്കും വർദ്ധിച്ചു; ആരോഗ്യം നശിച്ചു; രോഗങ്ങൾ പടർന്നുപിടിച്ചു; സുഖനൈരകശ്യങ്ങൾ അസ്തമിച്ചു; തൊഴിലില്ലായ്മയും, മുതലാളിയും തൊഴിലാളിയും തമ്മിലുള്ള വഴക്കുകളും പൊട്ടിപ്പുറപ്പെട്ടു് ജീവിതസമരത്തെ ഭയങ്കരമാക്കി. അപ്പോഴാണ് ഇത്രയധികം ജനങ്ങളെ പുലർത്തുവാൻ പട്ടണങ്ങൾക്ക് സാദ്ധ്യമല്ലെന്നു് ലോകരറിഞ്ഞതു്. "ഗ്രാമങ്ങളിലേക്കു പോവുക" എന്ന മുറവിളി എങ്ങും മുഴങ്ങിത്തുടങ്ങി. എന്നാൽ ഗ്രാമങ്ങളിലേക്കു തിരിഞ്ഞുനോക്കിയപ്പോൾ കണ്ട കാഴ്ച അതിദയനീയമായിരുന്നു!

ഒരുകാലത്തു് ലക്ഷ്മീദേവിയുടെ നൃത്തരംഗമായിരുന്ന നാട്ടിൻപുറങ്ങളിൽ ഇന്നു ദാരിദ്ര്യപ്പിശാചിൻെറ ഘോരാട്ടഹാസമാണു് മാറെറാലിക്കൊള്ളുന്നതു്. സാമ്പത്തികമായും, സാമുദായികമായും, രാഷ്ട്രീയമായും, ആരോഗ്യപരമായും, വിദ്യാഭ്യാസപരമായും ഗ്രാമങ്ങൾ വളരെ അധഃപതിച്ചുകിടക്കുന്നു. അവയെ പുനരുദ്ധരിക്കുവാനുള്ള മാർഗ്ഗങ്ങളെപ്പററി നമുക്കു് ചിന്തിക്കാം.

ഗ്രാമീണരുടെ സമ്പാദ്യം വർദ്ധിപ്പിക്കുന്നതുകൊണ്ടു മാത്രമേ ഗ്രാമങ്ങളുടെ ധനസ്ഥിതി നന്നാവുകയുള്ളു. ഗ്രാമീണ കർഷകന്മാരുടെ ഇന്നത്തെ നില വളരെ ശോചനീയമാണു്. വിത്തും, കന്നും വാങ്ങുവാൻ ആവശ്യമായ മൂലധനം കൈയിലില്ലാത്തതിനാൽ പല കൃഷിക്കാരും വലിയ പലിശക്കു് കടംവാങ്ങുവാൻ നിർബന്ധിതരാകുന്നു. പകർച്ചവ്യാധികൾകൊണ്ടു് കന്നുകൾ ചത്തുപോവുക, മഴ തഞ്ചംപോലെയല്ലാത്തതിനാൽ വിള മോശമാവുക മുതലായ ഭാഗ്യദോഷങ്ങളാൽ കടം മടക്കിയടപ്പാൻ കൃഷിക്കാരന്നു പലപ്പോഴും സാധിച്ചില്ലെന്നുവരാം. വരവിൽ കവിഞ്ഞുള്ള ചിലവും ഇതിന്നു കാരണമായിത്തീരാറുണ്ടു്. സാമുദായികവും, മതപരവുമായ ആഘോഷങ്ങൾക്കു ശക്തിയിൽ കവിഞ്ഞു ചിലവുചെയ്തു് എത്ര കർഷകകുടുംബങ്ങളാണു് ഒരുനാളും മോചനംലഭിയ്ക്കാൻ കഴിയാത്തവണ്ണം കടത്തിന്നധീനമായ്ത്തോകുന്നതു്! "കാണം വിററും ഓണം ഉണ്ണണം" എന്നാണല്ലൊ മലയാളികളായ നമ്മുടെ മനോഭാവം. ദുർവ്യയവും ദുർവ്വിധിയും കൂടിച്ചേരുമ്പോൾ കൃഷിക്കാരൻെറ ഭൂമി ഹുണ്ടികക്കാരന്നു് അധീനമായിത്തീരുന്നു. ആ പാവം പിന്നെ കൂലിവേലയ്ക്കുപോവാൻ നിർബന്ധിത

നാകുന്നു. കൃഷിചെയ്യാൻ സ്വന്തം നിലമില്ലാത്ത കൃഷിക്കാരുടെ സംഖ്യ ഇന്ത്യയിൽ ദിനംപ്രതി വർദ്ധിച്ചുവരികയാണു്. കൃഷിക്കാരെ ഉടനെത്തന്നെ ഹുണ്ടികക്കാരിൽനിന്നു രക്ഷിക്കാത്തപക്ഷം ഗ്രാമങ്ങൾ നശിക്കും. ഋണബാധയിൽനിന്നു് കൃഷിക്കാരെ മോചിപ്പിയ്ക്കുവാനായി ഭൂസ്വത്തുജാമ്യബാങ്കുകൾ തുറക്കണം. ഭൂമി പണയത്തിന്മേൽ ചുരുങ്ങിയ പലിശക്കു് ദീർഘകാലത്തേക്കു് കടംകൊടുത്തു് കൃഷിക്കാരെ ഹുണ്ടികക്കാരന്റെ പിടിയിൽനിന്നു് വിടുവിയ്ക്കണം. പിന്നെ ഗ്രാമങ്ങൾതോറും പരസ്പരസഹായസംഘങ്ങൾ സ്ഥാപിച്ചു് വിളയിറക്കുന്നതിന്നും മററും ആവശ്യമായ ധനസഹായം ചെയ്യണം. ഉല്പന്നങ്ങൾ വിററുകിട്ടുന്ന പണംകൊണ്ടു് കൃഷിക്കാർ ഈ കടം യഥാകാലം അടക്കേണ്ടതുമാണു്.

ഒഴിവുള്ളസമയത്തു് കൃഷികകുടുംബങ്ങൾ ചില കുടിൽവ്യവസായങ്ങളിൽ ഏപ്പെട്ടുമെങ്കിൽ അവരുടെ ധനസ്ഥിതി കുറേക്കൂടിനന്നാകും. ഇന്നത്തെനിലയ്ക്കു് കൊല്ലത്തിൽ എട്ടുമാസമേ കൃഷിക്കാരന്നു് പണിയുള്ളു. ബാക്കിയുള്ള സമയം അവൻ വൃഥാ വ്യയംചെയ്യുകയാണു്. ശാസ്ത്രീയമായരീതിയിൽ നല്ല വളങ്ങൾ ചേർത്തും, പുതിയ ഉപകരണങ്ങൾ ഉപയോഗിച്ചും കൃഷിചെയ്യാൻ അവരെ പഠിപ്പിയ്ക്കുകയും വേണം.

പണ്ടത്തെപ്പോലെ പഞ്ചായത്തുകൾ സ്ഥാപിച്ചു് ഗ്രാമഭരണം അവരെ ഏല്പിക്കുന്നപക്ഷം ഗ്രാമീണരുടെ ഇടയിൽ രാഷ്ട്രീയബോധം ഉണ്ടാകും. പ്രജായത്തസിദ്ധാന്തങ്ങളനുസരിച്ചു് പ്രവർത്തിയ്ക്കാൻ അവർക്കവസരം ലഭിയ്ക്കും. ശുചീകരണം, ആരോഗ്യപരിപാലനം, വിദ്യാഭ്യാ

നം തുടങ്ങിയ പ്രധാനകാൎയ്യങ്ങൾ പഞ്ചായത്തുകളെ ഏല്പിക്കുന്നതു് ഉചിതമായിരിയ്ക്കും.

നാട്ടുപുറങ്ങളിലെ ആരോഗ്യസ്ഥിതി അതിദാരുണമാണു്. പകൎച്ചവ്യാധികൾകൊണ്ടു് മരിച്ചുപോകുന്നവരുടെ സംഖ്യ കൊല്ലംതോറും വൎദ്ധിച്ചുവരുന്നു. ഇതിന്നു കാരണം നിപുണമായ വൈദ്യസഹായത്തിന്റെ അഭാവവും ഭയങ്കരമായ പട്ടിണിയുമാണു്. റസ്കിൻ എന്ന ആംഗ്ലേയ പണ്ഡിതൻ ഒരു രാജ്യത്തിന്റെ ഏററവും വലിയ സമ്പത്തു് അരോഗദൃഢഗാത്രരായ പ്രജകളാണെന്നു് ഒരിടത്തു് പറഞ്ഞിട്ടുള്ളതു് പ്രത്യേകം സ്മരണീയമാകുന്നു. ഇന്ത്യക്കാരന്റെ ശരാശരി ആയുസ്സ് 27 ആണു്. അമേരിക്കക്കാരന്റേയും, ആംഗ്ലേയന്റേയും ശരാശരി വയസ്സ് അറുപത്തിരണ്ടും, ന്യൂസിലാണ്ടുകാരന്റേതു് അറുപത്തിയേഴുമാണു്. നഷ്ടപ്പെട്ടുപോയ ആരോഗ്യം വീണ്ടെടുക്കുവാനാണു് ആദ്യം നാം ശ്രമിയ്ക്കേണ്ടതു്. അല്ലാതെ എന്തുതന്നെ ചെയ്താലും നമ്മുടെ രാജ്യത്തെ സമുദ്ധരിയ്ക്കാൻ സാദ്ധ്യമല്ല. പോഷകാംശങ്ങളടങ്ങിയ ആഹാരം, ധൎമ്മാസ്പത്രികൾ ഇവ ഗ്രാമീണരുടെ അടിയന്തരാവശ്യങ്ങളാകുന്നു. വ്യായാമങ്ങൾക്കാവശ്യമായ സൎവ്വ സൌകൎയ്യങ്ങളും ഉണ്ടായിരിയ്ക്കേണ്ടതുമാണു്. കളരിപ്പയററു്, കാരതല്ലൽ തുടങ്ങിയ കായികവിനോദങ്ങളെ പുനരുദ്ധരിയ്ക്കുന്നതു് നന്നായിരിയ്ക്കും.

വിദ്യാഭ്യാസപരമായി ഗ്രാമങ്ങളെ പരിഷ്കരിക്കേണ്ടതു് എങ്ങനെയാണെന്നു് ഇനി പൎയ്യാലോചിയ്ക്കാം. ഗ്രാമീണരിൽ അധികംപേരും അക്ഷരജ്ഞാനമില്ലാത്തവരാണു്. വിദ്യാഭ്യാസത്തിന്റെ പ്രയോജനമറിവാൻ അവരിൽ പലൎക്കും ഇടയായിട്ടില്ല. അതിനാൽ തങ്ങളുടെ സ

ന്താനങ്ങളുടെ വിദ്യാഭ്യാസകാര്യത്തിൽ അവർ ഉദാസീന രായിരിയ്ക്കുന്നു. ഗ്രാമങ്ങൾതോറും പള്ളിക്കൂടങ്ങളുണ്ടെങ്കിലും പൊതുജനങ്ങൾ അവയെ വേണ്ടുംവണ്ണം ഉപയോഗിയ്ക്കുന്നില്ല. അതിനാലാദ്യമായി രക്ഷിതാക്കന്മാരെ അഭ്യസ്തവിദ്യരാക്കുവാനാണ് നാം ശ്രമിക്കേണ്ടത്. വിദ്യാലയങ്ങളിലേയ്ക്കവരെ ആകർഷിയ്ക്കണം. നിശാപാഠശാലകൾ, വൃത്താന്തപത്രങ്ങൾ, ഗ്രന്ഥങ്ങൾ, പ്രക്ഷേപണികൾ, കഥാപ്രസംഗങ്ങൾമുതലായ മാർഗ്ഗങ്ങളിലൂടെ രക്ഷിതാക്കളെ വിദ്യാലയത്തോട് ദൃഢമായി ബന്ധിക്കാം. ആധുനിക ലോകത്തിന്റെ ഗതി, നമ്മുടെ രാജ്യത്തിന്റെ താല്ക്കാലിക സ്ഥിതി മുതലായവയെക്കുറിച്ച് അറിയുന്നതിലവർക്ക് താല്പര്യം വളർത്തണം. ഒഴിവുസമയങ്ങളിൽ വിദ്യാലയം സന്ദർശിക്കുവാനവരെ ക്ഷണിയ്ക്കണം. വിദ്യാഭ്യാസത്തിന്റെ ആവശ്യകത രക്ഷിതാക്കന്മാർ അറിഞ്ഞാൽ സ്കൂളിലേയ്ക്കു കുട്ടികളെ അയയ്ക്കുന്ന കാര്യത്തിൽ അവർ ഇന്നത്തെപ്പോലെ വൈമുഖ്യം കാണിക്കുകയില്ല.

നാട്ടിൻപുറങ്ങളിലുള്ള സ്കൂളുകൾ ഗ്രാമീണജീവിതത്തിനോടും, ഗ്രാമീണന്റെ ആവശ്യങ്ങളോടും കുറേക്കൂടി അടുത്തു ബന്ധപ്പെടണം. പാഠ്യവിഷയം നിശ്ചയിക്കുമ്പോൾ ഈ കാര്യം ഓർക്കേണ്ടതാണ്. കൃഷിയ്ക്കുപയോഗിക്കാവുന്ന പുതിയ ഉപകരണങ്ങൾ, ഫലപ്രദമായ നൂതനവളങ്ങൾ, അവയെ ഉപയോഗിക്കേണ്ട വിധങ്ങൾ, അതാതു് ഉല്പന്നങ്ങൾ വില്ക്കുവാൻ പററിയ കമ്പോളങ്ങൾ, ചാഴിക്കേടിനുള്ള കാരണങ്ങൾ, അവയെ പരിഹരിയ്ക്കാനുള്ള മാർഗ്ഗങ്ങൾ, മൃഗചികിത്സ മുതലായ ദൈനംദിനപ്രശ്നങ്ങളിൽ വിദ്യാർത്ഥികൾക്ക് പ്രായോഗികമായ വിജ്ഞാ

നം വിദ്യാലയങ്ങളിൽനിന്നു് ലഭിയ്ക്കണം. ചുരുക്കിപ്പറയു കയാണെങ്കിൽ ഗ്രാമീണപാഠശാലകൾ മെല്ലാത്തെ കാൎയ്യ ങ്ങളിൽ പരീക്ഷണത്തിന്നും, പ്രദൎശനത്തിന്നും ഉള്ള കേന്ദ്ര ങ്ങളായി മാറണം. ഇടയ്ക്കിടയ്ക്കു് കാൎഷികപ്രദൎശനങ്ങൾ ഏൎപ്പെടുത്തി പട്ടണവാസികളെ ഗ്രാമങ്ങളിലേയ്ക്കാകൎഷി ക്കുവാനും, ഗ്രാമീണരുണ്ടാക്കുന്ന ഉല്പന്നങ്ങൾക്കും, സാധന ങ്ങൾക്കും ആവശ്യക്കാരെ ഉണ്ടാക്കുവാനും, ഗ്രാമീണജീവി തത്തിൽ ജനങ്ങൾക്കു താല്പൎയ്യമുണൎത്തുവാനും ഗ്രാമപഞ്ചാ യത്തുകാരും അദ്ധ്യാപകന്മാരും പരിശ്രമിക്കേണ്ടതാണു്.

### അൎത്ഥം.

അഭ്യസ്തവിദ്യർ=വിദ്യാഭ്യാസം ലഭിച്ചവർ. ഋണബാധ=കട ത്തിന്റെ ബാധ. അഭാവം=ഇല്ലായ്മ. ജനബഹുലങ്ങൾ=ജനത്തി രക്കുള്ളവ. ഉദാസീനർ=ശ്രദ്ധയില്ലാത്തവർ. പ്രക്ഷേപണി=റേ ഡിയോ.

### ചോദ്യങ്ങൾ.

1. ഇന്ത്യയുടെ പുനഃസംഘടനയിൽ ഗ്രാമോദ്ധാരണം പ്രധാ നമായിരിക്കാൻ കാരണമെന്തു്?

2. പണ്ടു് ഗ്രാമങ്ങളുടെ സ്ഥിതി എന്തായിരുന്നു?

3. അവ എപ്പോഴാണു് അധഃപതിച്ചതു്? അതിന്നുള്ള കാര ണമെന്തു്?

4. ഗ്രാമങ്ങളെ എങ്ങിനെ സമുദ്ധരിക്കാം?

5. കുടിൽവ്യവസായങ്ങളുടെ പ്രാധാന്യം വിശദമാക്കുക.

6. ഗ്രാമീണരുടെ ആരോഗ്യം എങ്ങിനെ നന്നാക്കാം?

7. ഗ്രാമവിദ്യാലയങ്ങളിൽ വരുത്തേണ്ട പരിഷ്കാരങ്ങളേവ?

## വ്യാകരണം.

'രാമൻ വന്നുവോ?' എന്നതിൽ 'ഓ' എന്ന നിപാതം ഒരു ചോദ്യത്തെ ദ്യോതിപ്പിക്കുന്നു. മുൻപ്രസ്താവിച്ച 'ഓ' എന്ന നിപാതത്തിൽനിന്നു വ്യത്യാസപ്പെട്ടതാണിതു്. ഇതിന്നു ചോദ്യനിപാതമെന്നു പേർ. 'രാമനേ രാവണനെ കൊല്ലൂ' എന്ന മററൊരു വാക്യം പരിശോധിക്കുമ്പോൾ 'ഏ' എന്നു നിപാതം രാമനല്ലാതെ മററൊരുത്തനും ഈ കാര്യം ചെയ്യാൻ സാദ്ധ്യമല്ലെന്നുള്ള നിശ്ചയാർത്ഥത്തെ (വ്യവച്ഛേദത്തെ) കാണിക്കുന്നു. അതിനാൽ ഈ നിപാതത്തിന്നു് 'വ്യവച്ഛേദനിപാത'മെന്നു പേർ പറയാം.

———

# 8. സി. വി. രാമൻ.

മാതാപിതാക്കന്മാരുടെ സ്വഭാവവിശേഷങ്ങൾ കുട്ടികളിലേക്കു പകരുമെന്നൊരഭിപ്രായമുണ്ടു്. എല്ലാവരുടെ കാൎയ്യത്തിലും ഇതു് യഥാൎത്ഥമാവണമെന്നില്ലെങ്കിലും



ശ്രീ. സി. വി. രാമനെ സംബന്ധിച്ചേടത്തോളം അക്ഷരംപ്രതി വാസ്തവമാണു്. അദ്ദേഹത്തിന്റെ പിതാവിന്നു് ഗണിതശാസ്ത്രത്തിലും, ഭൌതികവിജ്ഞാന (Physics) ത്തിലും വളരെ താല്പൎയ്യമുണ്ടായിരുന്നു. പൈതൃകമായ ഈ

ഭൌതികവിജ്ഞാനത്തിലുള്ള തൃഷ്ണ ബാല്യംമുതല്ക്കുതന്നെ രാമനിൽ ഉണ്ടായിരുന്നതുകൊണ്ടാണ് അദ്ദേഹം ലോകപ്രസിദ്ധനായ ഒരു ശാസ്ത്രജ്ഞനായിത്തീൎന്നതു്.

രാമൻെറ പിതാവായ ചന്ദ്രശേഖരയ്യർ ആദ്യം തിരുച്ചിറപ്പിള്ളിയിലുള്ള ഒരു ഹൈസ്ക്കൂളിലെ അദ്ധ്യാപകനായിരുന്നു. പിന്നീടദ്ദേഹം വാൾട്ടയറിലുള്ള എ. വി. എൻ. കോളേജിൽ ഭൌതികവിജ്ഞാനത്തിൽ പ്രാസംഗികനായി. അമ്മ സുശീലയും സദാചാരതല്പരയുമായ ഒരു മഹതിയായിരുന്നു. ഇങ്ങിനെ വിദ്യയും സൌശീല്യവും ഒത്തിണങ്ങിയ ദമ്പതികൾക്കു് ക്രിസ്തുവൎഷം 1888 നവമ്പ്ര് 7-ാംനു- ജനിച്ച പുത്രനാണ് നമ്മുടെ കഥാപുരുഷൻ.

വാൾട്ടയറിലാണ് രാമൻെറ ഇൻററ്മീഡിയററുവരെയുള്ള വിദ്യാഭ്യാസം നടന്നതു്. ചെറിയ ക്ലാസ്സുമുതല്ക്കുതന്നെ ഭൌതികവിജ്ഞാനത്തിൽ അതിയായ താല്പൎയ്യം പ്രദൎശിപ്പിച്ചുപോന്ന രാമന്നു് ശോഭനമായ ഒരു ഭാവിയുണ്ടെന്നു് അവൻെറ അദ്ധ്യാപകന്മാരെല്ലാം പ്രവചിച്ചിരുന്നു. വാൾട്ടയറിൽനിന്നു് ഇൻററ്മീഡിയററു പരീക്ഷ പ്രശസ്തമാംവണ്ണം വിജയിച്ചശേഷം മദിരാശി പ്രസിഡൻസി കോളേജിൽ രാമൻ പഠിപ്പു തുടൎന്നു. ബി. എ. ക്ലാസ്സിൽ ചേൎന്നപ്പോൾ ആ വിദ്യാൎത്ഥിയ്ക്കു് പതിമൂന്നു വയസ്സു മാത്രമെ പ്രായമായിരുന്നുള്ളു. ആദ്യം ക്ലാസ്സിൽ വന്ന ഇംഗ്ലീഷു പ്രാസംഗികൻ ഈ കൊച്ചുബാലനെക്കണ്ടു് അത്ഭുതപ്പെടുകയും വൎത്തമാനമെല്ലാം അന്വേഷിക്കുകയും ചെയ്തു. കോളേജിൽ പുതുതായിച്ചേൎന്ന ഈ വിദ്യാൎത്ഥിയുടെ ബുദ്ധിശക്തിയെക്കുറിച്ചു് പ്രാസംഗികന്മാൎക്കെല്ലാം

വലിയ മതിപ്പുണ്ടായി. അവൻ അവരുടെ കണ്ണിലുണ്ണിയായിത്തീൻ. ബി. എ. ഭൗതികവിജ്ഞാനത്തിൽ ഒരു മെഡലോടുകൂടി ഒന്നാംക്ലാസ്സായി പാസ്സായതിന്നു ശേഷം ഭൌതികവിജ്ഞാനം ഐച്ഛികമായെടുത്ത് അദ്ദേഹം എം. എ. ക്ലാസ്സിൽ ചേൻ. ഈയിടയ്ക്ക് ഭൌതികവിജ്ഞാനത്തിൽ രാമൻെറ ഒട്ടേറെ ഉപന്യാസങ്ങൾ പല മാസികകളിലും പ്രസിദ്ധം ചെയ്തുകഴിഞ്ഞിരുന്നു. എം. എ. പരീക്ഷയും ഒന്നാംക്ലാസ്സിൽ ഒന്നാമനായി രാമൻ ജയിച്ചു.

ഇംഗ്ലണ്ടിൽപോയി ഭൌതികവിജ്ഞാനത്തിൽ ഗവേഷണം നടത്താൻ ഈ യുവശാസ്ത്രജ്ഞന്ന് മദിരാശി ഗവമ്മേണ്ട് സ്കോളർഷിപ്പ് അനുവദിച്ചു. പക്ഷെ ആരോഗ്യപരമായ കാരണത്താൽ അദ്ദേഹത്തിന്ന് അതിന്നു ഭാഗ്യമുണ്ടായില്ല. സാമ്പത്തികവകുപ്പിലെ ഒരു മത്സരപരീക്ഷക്കിരുന്നു രാമൻ ഒന്നാമനായി ജയിച്ചു. താമസിയാതെ കല്ക്കത്തയിൽ ഡിപ്യൂട്ടി അക്കൌണ്ട് ജനറാളുടെ ഉദ്യോഗത്തിൽ നിയമിതനായി. പത്തൊമ്പതുവയസ്സുകാരനായ രാമൻ വളരെ ഉത്തരവാദിത്വമുള്ള തൻെറ ഉദ്യോഗം പ്രശംസാഹമായിത്തന്നെ ഭരിച്ചുവന്നു. ഒരു ദിവസം ആപ്പീസിൽനിന്ന് മടങ്ങുമ്പോൾ 'ശാസ്ത്രസമിതി' എന്ന ഒരു ബോർഡ് രാമനെ ആകഷിക്കുകയും ഉടനെ ട്രാമിൽനിന്നിറങ്ങി ആ സ്ഥലത്തേക്ക് പോകുകയും ചെയ്തു. രാമൻ അവിടെ എത്തിയപ്പോൾ കല്ക്കത്തയിലെ ശാസ്ത്രജ്ഞന്മാരെല്ലാം സമ്മേളിച്ച് ശാസ്ത്രസംബന്ധമായ ചില ചച്ചകൾ നടത്തുകയായിരുന്നു. രാമൻ ആ സമിതിയുടെ കായ്യദശിയുമായി ബന്ധപ്പെടുകയും താൻ അതുവരെ ചെ

ഷ്ഠ ശാസ്ത്രീയഗവേഷണങ്ങളെപ്പററി അദ്ദേഹത്തെ ധരിപ്പിക്കുകയും ചെയ്തു. പിന്നീട് കല്ക്കത്തയിൽനിന്ന് റങ്കുണിലേക്ക് മാററം പോകുന്നതുവരെ തൻെറ ഒഴിവുസമയമെല്ലാം അദ്ദേഹം ഈ ശാസ്ത്രസമിതിയുടെ ആഭിമുഖ്യത്തിലുള്ള പരീക്ഷണശാലയിൽ കഴിച്ചുകൂട്ടി. വളരെ ഇച്ഛാഭംഗത്തോടുകൂടിയാണ് അദ്ദേഹം റങ്കുണിലേക്കു പോയതു്. റങ്കുണിൽ ശാസ്ത്രീയഗവേഷണങ്ങൾക്കൊന്നും സൌകര്യമുണ്ടായിരുന്നില്ല. അവിടെ ജോലി ചെയ്തുകൊണ്ടിരിക്കുമ്പോൾ പിതാവിൻെറ ചരമവാൎത്ത അറിഞ്ഞു് അദ്ദേഹം ഇന്ത്യയിലേക്ക് കല്പനയെടുത്തു് വന്നു. അവധി കഴിഞ്ഞശേഷം അദ്ദേഹം നാഗപ്പൂരിലാണ് നിയമിതനായതു്. രാമൻ അവിടെ ജോലിചെയ്തുകൊണ്ടിരിക്കുമ്പോൾ കല്ക്കത്താസൎവ്വകലാശാലയിൽ ഒരു ശാസ്ത്രപ്രാസംഗികൻെറ സ്ഥാനം പുതുതായി സൃഷ്ടിച്ചു. അതിന്നു യോഗ്യതയുള്ള ഒരാളെ കിട്ടാൻ പ്രയാസമായി. യൂനിവേർസിററിയുടെ അദ്ധ്യക്ഷനായ അശുതോഷ് മുക്കർജി അതിന്നു പററിയ ആൾ രാമൻ മാത്രമാണെന്നറിഞ്ഞെങ്കിലും നല്ലൊരു ഗവൎമ്മെണ്ടുദ്യോഗത്തിലിരിക്കുന്ന ദേഹവും ഭാവിയിൽ വളരെയധികം ഉദ്യോഗക്കയററത്തിന്ന് സാവസരമുള്ള ഒരു ഡിപ്പാർട്ടുമെൻറിലെ അംഗവുമായ അദ്ദേഹത്തോടു് തൻെറ ആഗ്രഹം പറയാൻ മടിച്ചു. മുക്കർജി വളരെ ആശങ്കകളോടുകൂടി ഒരു സ്നേഹിതൻ മുഖേന രാമനെ വിവരം അറിയിച്ചു. ആ ശാസ്ത്രോപാസകൻ യാതൊരു കൂസലും കൂടാതെ ഭാവിശ്രേയസ്സു മുഴുവൻ ശാസ്ത്രത്തിൻെറ ബലിപീഠത്തിൽ അൎപ്പിച്ചു. ഉദ്യോഗം രാജിവെച്ചു് അദ്ദേഹം കല്ക്കത്തയിലേക്കു പുറപ്പെട്ടു. യൂനിവേർ

സിററിയിലെ പരീക്ഷണശാല വളരെ വിപുലമാക്കിയതു കൊണ്ടു് ഇന്ത്യയുടെ നാനാഭാഗത്തുനിന്നും വിദ്യാത്ഥി കൾ വന്നുനിറഞ്ഞു. പ്രൊഫസ്സർ രാമൻെറ പേർ ഇന്ത്യയിലെങ്ങും മുഴങ്ങി.

1921-ൽ ലണ്ടനിൽവെച്ചു നടത്തിയ സയിൻസു് കോൺഗ്രസ്സിൽ കല്ക്കത്ത യൂനിവേർസിററിയുടെ പ്രതിനിധിയായി അദ്ദേഹം പങ്കെടുത്തു. പാശ്ചാത്യശാസ്ത്രജ്ഞന്മാക്കു് ആ സമ്മേളനം കഴിഞ്ഞതോടെ രാമനോടു് എന്തെന്നില്ലാത്ത ബഹുമാനമുണ്ടായി. ലണ്ടനിൽവെച്ചു് അദ്ദേഹം ചെയ്ത ചില പ്രസംഗങ്ങൾ അവരെ ഹഠാദാകർഷിച്ചു.

സമുദ്രത്തിൽക്കൂടിയുള്ള ഈ യാത്രയിൽ കടലിലെ വെള്ളത്തിൻെറ നിറം നീലയായിരിക്കാനുള്ള കാരണങ്ങളെപ്പററിയുള്ള ചിന്ത രാമൻെറ മനസ്സിൽ കടന്നുകൂടി. ഇന്ത്യയിൽ മടങ്ങിയെത്തിയശേഷം പരീക്ഷണംമൂലം ആകാശവും കടലും നീലനിറമായിരിക്കാനുള്ള കാരണം അദ്ദേഹം സോദാഹരണം തെളിയിച്ചു. ലോകത്തിൻെറ നാനാഭാഗത്തുനിന്നും അനുമോദനസന്ദേശങ്ങൾ ലഭിപ്പാനും, ശാസ്ത്രപടുക്കളുടെ ഇടയിൽ ഒരു പ്രധാന സ്ഥാനം കരസ്ഥമാക്കാനും രാമനു സാധിച്ചതു് ഈ ഗവേഷണങ്ങൾ മൂലമാണ്. മിക്ക ശാസ്ത്രജ്ഞന്മാരെപ്പോലെ അദ്ദേഹവും തനിക്കാവശ്യമായ ഉപകരണങ്ങൾ സ്വയം നിമ്മിക്കുകയാണു് ചെയ്തതു്.

അനന്തരം രാമൻ 'എക്സ്റെ' സംബന്ധമായ ചില പരീക്ഷണങ്ങളിലേപ്പെട്ടു. വൈജ്ഞാനികന്മാരുടെ ഇടയിൽ അഗ്രഗണ്യമായ ഒരു സ്ഥാനം അദ്ദേഹത്തിന്നു ലഭി-

ക്കാനിടയായതു് 'രാമൻ ഇഫെക്ട്' (Raman effect) എന്ന അതിശയകരമായ നവീന കണ്ടുപിടുത്തംമൂലമാണു്. ഇതിനിടെ രാമൻ അമേരിക്ക, യൂറോപ്പ് എന്നീ പാശ്ചാത്യരാജ്യങ്ങളിൽ സഞ്ചരിച്ചു് ശാസ്ത്രസംബന്ധമായ അനവധി പ്രസംഗങ്ങൾ ചെയ്യുകയുണ്ടായിട്ടുണ്ടു്. റോമിലെ സയിൻസ്സു് സംഘടന അദ്ദേഹത്തിന്നു് ഒരു സ്വർണ്ണമെഡൽ സമ്മാനിച്ചു; ബ്രിട്ടീഷു ചക്രവർത്തി 'സേർ' സ്ഥാനവും നല്കി.

ഏററവും വലിയ ബഹുമതി 1930-ലാണു് അദ്ദേഹത്തിന്നു കൈവന്നതു്. ഭൗതികവിജ്ഞാനത്തിന്നുള്ള 'നോബെൽ സമ്മാനം' അദ്ദേഹത്തിന്നു നല്കി. ബഹുമതിയും പാരിതോഷികവും സ്വീകരിപ്പാൻ അദ്ദേഹം സ്റ്റോക്ക്ഹോമിലേക്കു പോയി. ഭാരതീയരാകമാനം രാമനെ അനുമോദിച്ചു.

ഇന്ത്യയിൽ മടങ്ങിഎത്തി ബാങ്കളൂരിലുള്ള പരീക്ഷണശാലയിൽ ഗവേഷണങ്ങൾ തുടൻപോന്ന ശ്രീ രാമനിൽനിന്നു് ശാസ്ത്രീയമായ മററു പലേ വിജ്ഞാനങ്ങളും ലഭിച്ചുകൊണ്ടിരിക്കുന്നു. ബഹുമതിയും പ്രശംസയും വെറും യാദൃശ്ചികസംഭവങ്ങളാണെന്നും ഒരു യഥാൎത്ഥ ശാസ്ത്രജ്ഞൻ അതിലൊന്നും ഭ്രമിക്കാതെ തൻെറ ഗവേഷണങ്ങൾ തുടൻകൊണ്ടുപോകണമെന്നുമാണു് അദ്ദേഹത്തിൻെറ അഭിപ്രായം.

സയിൻസിൽ ഏററവും പിന്നോക്കം നില്ക്കുന്ന ഭാരതീയൎക്കു ശ്രീ. സി. വി. രാമൻ ഒരു മാൎഗ്ഗദൎശിയും അഭിമാനസ്തംഭവുമാണു്. അദ്ദേഹത്തിൻെറ ആയുരാരോഗ്യസൌഖ്യത്തിന്നായി നാം പ്രാൎത്ഥിക്കുക.

### അൎത്ഥം.

ഹഠാദാകൎഷിച്ചു=പെട്ടെന്നു ആകൎഷിച്ചു.

### ചോദ്യങ്ങൾ.

1. മാതാപിതാക്കന്മാരുടെ സ്വഭാവം കുട്ടികൾക്കു ലഭിക്കുമെന്ന തത്വം രാമനെ സംബന്ധിച്ചിടത്തോളം എത്ര കണ്ടു പൊരുത്തപ്പെട്ടിട്ടുണ്ടു്?

2. രാമൻെറ വിദ്യാൎത്ഥിജീവിതത്തെപ്പററി ചുരുക്കി വിവരിക്കുക.

3. രാമൻ ആദ്യമായി ഏതുദ്യോഗത്തിൽ നിയമിതനായി?

4. ഇംഗ്ലണ്ടുയാത്ര കഴിഞ്ഞു് തിരിച്ചെത്തിയശേഷം കണ്ടുപിടിച്ചതായ തത്വമേതു്?

5. രാമനെ വിഖ്യാതനാക്കിയ സംഗതിയേതു്?

### വ്യാകരണം.

കയ്യിൽ **നിന്നു്** പുസ്തകം വീണു. മാളികയിൽ **നിന്നു്** നോക്കുന്നു. ഇവിടെ 'നിന്നു' എന്നതു് 'നിൽ' എന്ന ധാതു (ക്രിയ) വിൻെറ രൂപമാകുന്നു. ആ കൃതി രൂപത്തിൻെറ അൎത്ഥത്തിന്നു ഇവിടെ വിവക്ഷയില്ല. ഒന്നിൽ 'നിന്നു' വിട്ടുപിരിയുക എന്ന വിശേഷാൎത്ഥത്തെ ദ്യോതിപ്പിക്കുക മാത്രമേ ചെയ്യുന്നുള്ളു. ഇങ്ങനെ ഒരുകാലത്തു വാചകമായിട്ടുള്ള ശബ്ദം കാലക്രമത്തിൽ പ്രയോഗമില്ലാതെ ഏതോ ഒരു വിശേഷാൎത്ഥത്തെ കുറിക്കുന്ന ദ്യോതകമായിത്തീരുന്ന ശബ്ദത്തിന്നു അവ്യയമെന്നു പേർ. അവ്യയത്തിനും നിപാതത്തിനും അല്പം ഭേദമുണ്ടു്. സ്വതവേതന്നെ ദ്യോതകമായിരിക്കുന്ന ശബ്ദം നിപാതം. അല്ലാത്തവ അവ്യയങ്ങൾ.



# 9. വാത്സല്യം.

തൊട്ടിലാട്ടും ജനനിയെപ്പെട്ടെന്നു
തട്ടിനീക്കി രണ്ടോമനക്കയ്യുകൾ;
കേട്ടു പിന്നിൽനിന്നിക്കളഗീതി ഞാൻ:
'കാട്ടുകെന്നുടെ കൊച്ചനിയത്തിയെ'.

അമ്മ മന്ദമായാട്ടുന്ന തൊട്ടിലിൽ
തന്മകളുണ്ടുറങ്ങിക്കിടക്കുന്നു,
കാററലയ്ക്കും സരസ്സിൻെറയോളത്തിൽ-
ക്കാണുമാമ്പലമൊട്ടെന്നപോലവേ.

പാഞ്ഞണഞ്ഞിരുകൈകളാൽ ച്ചങ്ങല-
യാഞ്ഞുമത്തിപ്പിടിച്ചു ധൃതൌത്സുക്യം,
ഉററുനോക്കിനാൻ തൊട്ടിലിന്നുള്ളിലേ-
യ്ക്കൊട്ടുനേരമനങ്ങാതെ ബാലകൻ.

"പോരുമിക്കളി; കുട്ടിയുണരുമേയ്ക്കും;
മാറിനില്ക്കുകെ"ന്നമ്മതടഞ്ഞാലും,
കണ്മണിയുടെ നെററിമേൽസ്സോദരൻ
ചുംബനങ്ങൾ പൊഴിച്ചാൻ തെരുതെരെ.

അക്കുമാരിയുണർന്നു, തുറന്നുതൻ
നിഷ്കപട വിശാലനയനങ്ങൾ;

കോമളത്തുടുംചുണ്ടു ചെറുവള-
ച്ചോമലാളതാ പുഞ്ചിരിക്കൊള്ളുന്നു.

"എന്നെനോക്കിച്ചിരിക്കുകയാണെ"ന്നു
ധന്യനഗ്രജൻ നൃത്തം ചവിട്ടുന്നു.

(ബാലാമണിഅമ്മ)

### അർത്ഥം.

കളഗീതി=മധുരഗാനം.

### ചോദ്യങ്ങൾ.

1. തൊട്ടിലിൽക്കിടന്നുറങ്ങുന്ന കുട്ടിയെ കവയിത്രി ഏതുവിധം വർണ്ണിച്ചിരിക്കുന്നു?

2. അമ്മ കുട്ടിയെ തടയുവാൻ കാരണമെന്തു്?

3. അഗ്രജൻ അനുജത്തിയോടു് ഏതുവിധം വാത്സല്യം പ്രകടിപ്പിച്ചു?



# 10. മുത്ത്.

മനുഷ്യൻെറ ആശയ്ക്ക് ഒരതിരും എതിരുമില്ല. ആശയാൽ പ്രേരിതനായി സാഹസികനായ അവൻ അംബരസ്പർശിയായ ഗിരിശിഖരത്തിലേയ്ക്ക് കയറിച്ചെല്ലും; അനന്തമായ ആകാശത്തിലേയ്ക്ക് പറന്നുപൊങ്ങും; അതിഭയങ്കരമായലതല്ലുന്ന അർണ്ണവത്തിൽ കപ്പലോടിയ്ക്കും; കടലിൻെറ അടിത്തട്ടിൽക്കിടക്കുന്ന അമൂല്യവസ്തുക്കളെ കൊതിച്ച് നിരവധി ദുഷ്ട ജലജന്തുക്കളെപ്പോലും കൂസാതെ അവിടെയ്ക്കു മുങ്ങിച്ചെല്ലും. മനുഷ്യനെ ആഴിയുടെ അന്ധകാരാവൃതമായ അടിത്തട്ടിലേയ്ക്ക് ആകർഷിയ്ക്കുന്ന അമൂല്യവസ്തുക്കളിൽ പ്രഥമഗണനീയമാണ് മുത്ത്. മുത്തെടുക്കാൻ കടലിൽ മുങ്ങുന്നത് പണ്ടേയ്ക്കുപണ്ടേ നമ്മുടെ നാട്ടിൽ നടപ്പുള്ളതാണ്. അതിവിഷമമായ ഈ പ്രവൃത്തിയിൽ നേരിടാവുന്ന പ്രാണാപായത്തെപ്പോലും അവഗണിയ്ക്കുവാൻ ജനങ്ങളെ പ്രേരിപ്പിക്കമാറു് അത്രയധികം അനർഘമായ മുക്താഫലം എങ്ങനെയുണ്ടാകുന്നുവെന്നറിയുന്നതു് തീർച്ചയായും രസാവഹമായിരിയ്ക്കും.

സമുദ്രത്തിൽ ജീവിച്ചുപോരുന്ന മുത്തുച്ചിപ്പി എന്നൊരു പ്രാണിയിൽനിന്നാണ് മുത്ത് ലഭിയ്ക്കുന്നതെന്നു നിങ്ങൾ അറിഞ്ഞിരിയ്ക്കാൻ ഇടയുണ്ട്. മുത്തുച്ചിപ്പിയ്ക്ക് ഈ അമൂല്യവസ്തു എവിടെനിന്നു ലഭിയ്ക്കുന്നു? വർഷത്തുവിൽ ഈ ജീവി ഗ്രസിപ്പാനിടയാവുന്ന ശുദ്ധജലബിന്ദു കാലാന്തരത്തിൽ മുത്തായിപ്പരിണമിയ്ക്കുന്നു എന്നാണ്

കവികൾ പറഞ്ഞുപരത്തീട്ടുള്ളതു്. ഇതു് കേവലം അവരുടെ ഭാവനാവിലാസമാണു്. അല്ലാതെ യാഥാൎത്ഥ്യവുമായി ഒരുതരത്തിലും ബന്ധപ്പെട്ടതല്ല. അതിനാൽ മുത്തിൻെറ ചരിത്രത്തെക്കുറിച്ച നമുക്കു് അന്യത്ര അന്വേഷിയ്ക്കുകതന്നെ വേണം.

പ്രായപൂൎത്തിവന്ന മുത്തുച്ചിപ്പിയുടെ ദേഹം ഘനമേറിയ ഒരുതരം ഓടുകൊണ്ടു് മൂടപ്പെട്ടിരിയ്ക്കും. അതിനാൽ സമുദ്രോപരിഭാഗത്തേയ്ക്കു് വരുവാൻ അതിന്നു വലിയ പ്രയാസമാണു്. ആഴിയുടെ അടിയിലുള്ള പാറക്കെട്ടുകളാണു് അതിൻെറ അധിവാസസ്ഥലം. കടലിലെ വെള്ളത്തിലുള്ള അണുപ്രാണികൾ, കൃമികൾ മുതലായവയാണു് അതിൻെറ ആഹാരം. സ്വദേഹത്തിലുള്ള ഒരു പ്രത്യേകാവയവത്തിൽക്കൂടെ കടൽവെള്ളം അകത്തേയ്ക്കു് കടത്തിവിട്ടു് ഈ ആഹാരദ്രവ്യങ്ങളെ ഗ്രഹിയ്ക്കുകയാണു് മുത്തുച്ചിപ്പി ചെയ്യുന്നതു്. ഈ വ്യാപാരത്തിന്നിടയിൽ ചിലപ്പോൾ മുത്തുച്ചിപ്പിയുടെ ഉള്ളിൽ പരുപരുത്ത കരടുകളും പെട്ടുപോവാൻ ഇടയാകും. ഇതു് ആ ജീവിയ്ക്കു് എന്തെന്നില്ലാത്ത അസ്വാസ്ഥ്യം ഉണ്ടാക്കും. ആ അസ്വാസ്ഥ്യത ശമിപ്പിയ്ക്കുവാൻ ഈ പ്രാണിചെയ്യുന്ന പരിശ്രമത്തിൻെറ ഫലമായാണു് മുക്താഫലം ഉണ്ടാകുന്നതു്. പല്ലിന്നിടയിൽ വല്ലതും ചെന്നുപെടുന്നപക്ഷം നമുക്കു് ഒരു അസ്വാസ്ഥ്യം തോന്നുന്നതും, ആ കരടിനെ ദൂരീകരിപ്പാൻ ജിഹ്വാഗ്രം അശ്രാന്തപരിശ്രമം ചെയ്യുന്നതും നമുക്കനുഭവമാ

ണല്ലൊ. ഇതുപോലെ മുത്തുച്ചിപ്പിയുടെ ഉള്ളിൽ വല്ലകരടും ചെന്നുപെടുമ്പോൾ അതിന്റെ ദേഹത്തിൽനിന്നു് ഒരു ദ്രവം നിഗ്ഗളിയ്ക്കുകയും, കരടിനെ നിശ്ശേഷം മൂടിക്കളയുകയും ചെയ്യും. ഈ ദ്രവഗോളം ഉറച്ച് കട്ടിയാകുമ്പോൾ വീണ്ടും ദ്രവം നിഗ്ഗളിച്ച് അതിനെ ആവരണംചെയ്യും. ഈ പ്രവൎത്തനം പലവുരു ആവൎത്തിയ്ക്കപ്പെടുമ്പോൾ ഒളിയും ഉറപ്പും മിനുപ്പുമുള്ള ഒരു വസ്തുവുണ്ടാകുന്നു. ഇതുതന്നെയാണു് മുത്തു്.

കടലിൽ മുങ്ങി മുത്തെടുക്കുന്നതെങ്ങിനെയാണെന്നു് ഇനി പൎയ്യാലോചിക്കാം. മുത്തുച്ചിപ്പികൾ ഉള്ള ഇടത്തേയ്ക്കു് തോണിയിൽ കയറിപ്പോയശേഷം ബലമുള്ള കയറും പലകയുമുപയോഗിച്ച് ചിലരെ കടലിലേയ്ക്കു് ഇറക്കിവിടും. അവർ കയ്യിലുള്ള കൊട്ടയിൽ മുത്തുച്ചിപ്പികൾ വാരിനിറയ്ക്കും. വെള്ളത്തിന്നുള്ളിൽ അധികനേരമിരിപ്പാൻ അസാദ്ധ്യമാകയാൽ തോണിയിലുള്ളവർ മുങ്ങിയവരെ വേഗം വലിച്ചുകയററണം. അവരമാന്തിച്ചുപോയാൽ കൂട്ടുകാരുടെ കഥകഴിയും.

മേൽവിവരിച്ചവിധം മുത്തെടുക്കുന്നതു് പഴയസമ്പ്രദായമാണു്. ജ്ഞാനാഭിവൃദ്ധി പരമവിഷമമായ ഈ കാൎയ്യത്തെപ്പോലും ഇന്നു വളരെ സുകരമാക്കിയിരിക്കുന്നു. മുത്തെടുക്കുവാൻ കടലിൽ മുങ്ങുന്നവർ ചിത്രത്തിൽ കാണിച്ചപോലെയുള്ള ഒരു ഉപകരണത്താൽ മുഖം മൂടിക്കളയുന്നു. ഈ ഉപകരണത്തിൽ കണ്ണുകളുടെ സ്ഥാനത്തു് ഉറപ്പുകൂടിയ ഒരു സ്ഫടികച്ചില്ലാണു് ഉറപ്പിച്ചിരിക്കുന്നതു്. അതി

നാൽ മുങ്ങുന്നവന്നു് വെള്ളത്തിന്നുള്ളിൽ നല്ലപോലെ കാണാവുന്നതാണു്. മുഖാവരണത്തോടു് ഘടിപ്പിച്ചിട്ടുള്ള



ഒരു കുഴൽവഴിയായി മുകളിൽനിന്നു് ശുദ്ധവായു അടിയിലേയ്ക്കയച്ചുകൊടുക്കുന്നതിനാൽ മുത്തെടുക്കുവാൻ മുങ്ങുന്നവന്നു എത്രനേരമെങ്കിലും വെള്ളത്തിന്നുള്ളിലിരുന്നു് ചിപ്പികൾ ശേഖരിക്കാം. എന്തായാലും തിമിംഗലാദികളായ ഘോരജന്തുക്കളും കൊടുവിഷമുള്ള പാമ്പുകളും കളിച്ചുപുളയ്ക്കുന്ന ആഴിയുടെ അടിത്തട്ടിലേയ്ക്കു് മുങ്ങിച്ചെല്ലുന്നതു് ഇന്നും ആപല്ക്കരംതന്നെ. അമ്പോ! ധനതൃഷ്ണ മനുഷ്യനെ എന്തെന്തു സാഹസങ്ങൾ ചെയ്യാൻ പ്രേരിപ്പിയ്ക്കുന്നില്ല.

**അൎത്ഥം.**

അനൎഘം=വിലമതിക്കാൻ കഴിയാത്തതു്. മുക്താഫലം=മുത്തുമണി. അസ്വാസ്ഥ്യം=സ്വസ്ഥതയില്ലായ്മ. ജിഹ്വാഗ്രം=നാവിൻതല. ധനതൃഷ്ണ=ധനത്തിലുള്ള ആഗ്രഹം.

## ചോദ്യങ്ങൾ.

1. മുത്തുണ്ടാകുന്നതെങ്ങിനെ?
2. പണ്ടു് മുത്തുച്ചിപ്പികൾ ശേഖരിച്ചിരുന്നതെങ്ങിനെ?
3. ഇപ്പോൾ മുത്തുച്ചിപ്പികൾ ശേഖരിക്കുന്നതു് ഏതുവിധത്തിലാണു്?

## വ്യാകരണം.

നിപാതങ്ങൾ എണ്ണത്തിൽ വളരെ ചുരുങ്ങും. അവ്യയങ്ങൾ അധികമാണു്. അവ്യയങ്ങൾ നാമകൃതികൾ ദുഷിച്ചുണ്ടായവയാണു്. 'മാളികയിൽനിന്നു നോക്കുന്നു' എന്ന ഉദാഹരണത്തിൽ **നിന്നു** ചേക്കാതെ പ്രയോഗിച്ചാൽ അർത്ഥത്തിനു സ്ഫുടത കിട്ടുകയില്ല. ആധാരികവിഭക്തിയുടെ അർത്ഥത്തെ പരിഷ്കരിച്ചു് കുട്ടിവിളിക്കുന്നു. അതുകൊണ്ടു് വിഭക്ത്യർത്ഥത്തെ പരിഷ്കരിക്കുകയാണു് ഗതികളുടെ കടമ. ഓരോ വിഭക്തിയോടും ചേക്കേണ്ടുന്നതായ ഗതികൾ വെവ്വേറെയുണ്ടു്.

---

# 11. വീരമതി.

ഖൽഹിചക്രവൎത്തിയായിരുന്ന അല്ലാവുദ്ദീൻ ഭാരതമൊട്ടുക്കും സ്വാധീനമാക്കാൻ വളരെയധികം ആഗ്രഹിച്ചിരുന്നു. ആ ആശയോടുകൂടി അദ്ദേഹം ഉത്തരഭാരതത്തെ മിക്കവാറും മുഴുവനുംതന്നെ പിടിച്ചടക്കി. ദക്ഷിണഭാരതത്തിൽ പലേ ആക്രമണങ്ങളും നടത്തിയെങ്കിലും അതു പൂൎണ്ണവിജയത്തിൽ കലാശിച്ചില്ല. അധികാരലോഭം ഒരു രാജാവിൽ കടന്നുകൂടിയാൽ അതു് ഒന്നുകൊണ്ടും വിട്ടൊഴിയുന്നതല്ലല്ലോ. അതു് ലോകത്തിൽ എത്രയോ രക്തനദികൾ ഒഴുക്കിയിട്ടുണ്ടു്. എത്രയോ നിരപരാധികളുടെ ജീവനെ അപഹരിച്ചിട്ടുണ്ടു്. സമാധാനത്തിലും സമൃദ്ധിയിലും പുലൎന്നിരുന്ന രാജ്യങ്ങളെ നാമാവശേഷങ്ങളും, പട്ടിണിയുടെ വറുതിയിൽ പൊരിയുന്ന നരകങ്ങളുമാക്കിയിട്ടുണ്ടു്. ദക്ഷിണഭാരതത്തിൽ അക്കാലത്തു് സുഖസമൃദ്ധിയിൽ പരിലസിച്ചിരുന്ന ഒരു രാജ്യമായിരുന്നു ദേവഗിരി. അതിൻെറ സമാധാനം ഭഞ്ജിയ്ക്കാൻ അല്ലാവുദ്ദീൻ പുറപ്പെട്ടു. ദേവഗിരിരാജാവായിരുന്ന രാമദേവമഹാരാജ് മഹാ യുദ്ധതന്ത്രജ്ഞനായിരുന്നു. അദ്ദേഹത്തിൻെറയും വീരകേസരിയായിരുന്ന സേനാധിപൻെറയും യുദ്ധവൈദഗ്ദ്ധ്യംനിമിത്തം അല്ലാവുദ്ദീൻെറ സൈന്യം തോററു മടങ്ങി. വമ്പിച്ച സൈനികശക്തിയുണ്ടായിരുന്ന അല്ലാവുദ്ദീൻ വീണ്ടും വീണ്ടും ദേവഗിരിയെ ആക്രമിച്ചു. എന്നാൽ ഓരോ അവസരത്തിലും അയാൾ പരാജയം പ്രാപിയ്ക്കുകയാണുണ്ടായതു്. രാജപുത്രരാജ്യങ്ങളെക്കൂടി കീഴടക്കി. ഖൽഹിചക്രവൎത്തിയായി പരിലസിക്കുന്ന അല്ലാവുദ്ദീനു്

അടിയ്ക്കുടി ദേവഗിരിയിൽനിന്നും തോൽവി അടയേണ്ടി വന്നതു് അത്യന്തം അവമാനകരമായിത്തോന്നി. ചതി പ്രയോഗംകൊണ്ടെങ്കിലും ആ രാജ്യം അധീനമാക്കുവാൻ അദ്ദേഹം നിശ്ചയിച്ചു. ബുദ്ധിമാനും തന്ത്രജ്ഞനുമായ ദേവഗിരിസേനാധിപന്റെ ദീർഘദൃഷ്ടി അല്ലാവുദ്ദീന്റെ ആ വഴിയ്ക്കുള്ള പരിശ്രമവും വിഫലമാക്കി. രാജ്യത്തിന്റെ സ്വാതന്ത്ര്യസംരക്ഷണത്തിനുവേണ്ടി സ്വജീവനെപ്പോലും ബലികഴിപ്പാൻ സദാ സന്നദ്ധനായിരുന്നു ആ സേനാധിപതി. തന്നിമിത്തം ഛിദ്രം നോക്കിക്കൊണ്ടു് അല്ലാവുദ്ദീന്നു് അടങ്ങിയിരിയ്ക്കേണ്ടതായിവന്നു.

രാമദേവരാജന്റെ പ്രാണാധികപ്രിയനായ ആ സൈന്യാധിപൻ പെട്ടെന്നു് അകാലമരണം പ്രാപിച്ചു. ആ ദുഃഖവാർത്തകേട്ടു് രാജ്യം ഞെട്ടിപ്പോയി; ജനങ്ങൾക്കു് തങ്ങൾ അനാഥരും, അരക്ഷിതരുമായിപ്പോയി എന്ന വിചാരമാണപ്പോളുണ്ടായതു്. അദ്ദേഹത്തിന്നു് വീരമതി എന്ന പേരായ ഒരു പുത്രി മാത്രമേയുണ്ടായിരുന്നുള്ളു. പിതൃമരണത്താൽ ആ ബാലികയും അനാഥയായി. എന്നാൽ തന്റെ പ്രിയ സുഹൃത്തുംകൂടിയായിരുന്ന സേനാപതിയുടെ മകളെ രാജാവു് അനാഥയായി കൈവെടിയുക സംഭാവ്യമല്ലല്ലോ. അദ്ദേഹം വീരമതിയെ അരമനയിലേയ്ക്കു് കൊണ്ടുപോയി സ്വപുത്രിയോടൊരുമിച്ചു വളൎത്തി. അന്നത്തെ സ്ഥിതിയനുസരിച്ചുള്ള സകല വിദ്യകളും രാജകുമാരിയോടൊപ്പം വീരമതിയും അഭ്യസിച്ചു. കായികാഭ്യാസവിഷയത്തിലും അവൾ വിമുഖയായിരുന്നില്ല. വാൾ, കുന്തം മുതലായവയുടെ പ്രയോഗത്തിൽ അസാധാരണമായ സാമൎത്ഥ്യം വീരമതി നിരന്തരപരിശ്രമംകൊണ്ടു്

നേടി. ഏതു വിദഗ്ദ്ധനായ പോരാളിയേയും കൊമ്പുകുത്തിയ്ക്കുവാൻ അവൾക്കു പ്രയാസമുണ്ടായിരുന്നില്ല. എന്നാൽ അത്യന്തം വിനീതയും ശാന്തശീലയുമായിരുന്ന ആ യുവതി. എല്ലാററിലും ഉപരിയായി അവളിൽ പ്രശോഭിച്ചിരുന്ന ഗുണം സ്വദേശസ്നേഹമായിരുന്നു. മഹാരാജാവു് സ്വപുത്രിയായ ഗൌരീദേവിയുടേയും വീരമതിയുടേയും വിവാഹം യഥാകാലം നടത്തിച്ചു. കൃഷ്ണറാവു എന്നു പേരായ ഒരു മഹാരാഷ്ട്രനായിരുന്നു വീരമതിയുടെ ഭത്തൊവു്. വീരനും, സുന്ദരനും, മഹാബലശാലിയുമായ കൃഷ്ണറാവു മഹാരാജാവിന്നു് അത്യന്തം ഇഷ്ടപ്പെട്ട ഒരാളായിരുന്നു. മനസ്സിന്നിണങ്ങിയ വരനെ ലഭിച്ചതിൽ വീരമതി ഏററവും സന്തുഷ്ടയായി. തന്നിമിത്തം അവരുടെ ദാമ്പത്യജീവിതം ആനന്ദപ്രദമായിത്തന്നെ കഴിഞ്ഞുകൂടി.

ദേവഗിരിയുടെ സൈ്വരജീവിതത്തിന്നു പിന്നേയും ഭംഗം നേരിട്ടു; അല്ലാവുദ്ദീൻ പൂർവ്വാധികം വലിയ സേനയോടും തക്ക കരുതലുകളോടുംകൂടി വീണ്ടും ദേവഗിരിയെ ആക്രമിച്ചു. ശത്രുക്കളുടെ ധൈര്യം ക്ഷയിക്കുമാറു് വീറോടുകൂടിത്തന്നെയാണു് ദേവഗിരിസൈന്യം പോരാടിയതു്. വളരെനാളത്തെ നിരന്തരയുദ്ധംകൊണ്ടും ജയമോ അപജയമോ ഒരുഭാഗത്തും കണ്ടില്ല. ദൂരസ്ഥലത്തുനിന്നും കൊണ്ടുവന്നിരിക്കുന്ന സേനയെ ഈ വിധത്തിൽ എത്ര നാളാണു് നിലനിത്തുക? അതുകൊണ്ടു് ചതിപ്രയോഗത്തിന്നു തന്നെ അല്ലാവുദ്ദീൻ ശ്രമംതുടങ്ങി കൃഷ്ണറാവുവിനെ കൈക്കൂലികൊണ്ടു വശത്താക്കാൻ ചെയ്ത യത്നം സഫലമായി. അതിനാൽ സുരക്ഷിതമായ ഒരു സ്ഥാനത്തേയ്ക്കു് അല്ലാവുദ്ദീൻ സേനയെ പിൻമാററി നിലയുറപ്പിച്ചു.

ദേവഗിരിയിൽനിന്നും ശത്രുസൈന്യം പിൻവാങ്ങിയെന്നുകണ്ടപ്പോൾ രാജ്യവാസികൾക്കാശ്വാസമായി. എന്നാൽ ഇതു് അല്ലാവുദ്ദീൻെറ ഒരു തന്ത്രം മാത്രമായിരുന്നു. പെട്ടെന്നു ശത്രുസൈന്യം ആക്രമണത്തിന്നു വരുന്നുവെന്നു് വിവരംകേട്ടു രാജാവു പരിഭ്രാന്തനായി. "തോററുമടങ്ങിയ ശത്രു പെട്ടെന്നു പ്രത്യാഗമിയ്ക്കുവാൻ തരമില്ല. അങ്ങിനെയാണെങ്കിൽ പുതിയ സൈന്യത്തോടുകൂടിയാകാം ആ വരവു്. ഏതായാലും സംഗതിയുടെ യാഥാർത്ഥ്യവും, ശത്രുവിൻെറ ബലവും അറിയേണ്ടതാണു്" എന്ന വിചാരമാണു രാജാവിന്നുണ്ടായതു്. അതിനാൽ ഒരു ചാരനെ അയക്കുവാൻതന്നെ തന്ത്രജ്ഞനായ രാമദേവരാജൻ നിശ്ചയിച്ചു. എന്നാൽ ആപല്ക്കരമായ ആ കൃത്യം ഏറെറടുക്കാൻ ആരും തെയ്യാറുണ്ടായില്ല. കൃഷ്ണറാവു മുന്നോട്ടുവന്നു് താൻ പോകാമെന്നു പറഞ്ഞു. അയാൾക്കു് ശത്രുവുമായി കൂട്ടുകെട്ടുണ്ടെന്ന വിവരം രാജാവിന്നുണ്ടായിരുന്നില്ല. എന്നാൽ കൃഷ്ണറാവുവിൻെറ മുഖഭാവവും പെരുമാററവും കണ്ടിട്ടു വീരമതിയ്ക്കു മുമ്പുതന്നെ ചില സംശയങ്ങൾ ഉണ്ടായിരുന്നു. വളരെ സന്തോഷത്തോടുകൂടി യാത്രപറഞ്ഞുള്ള കൃഷ്ണറാവുവിൻെറ പോക്കുകണ്ടപ്പോൾ അവളുടെ സംശയം ഇരട്ടിച്ചു. തൻെറ സംശയം ശരിയാണെങ്കിൽ രാജ്യത്തിന്നു വരാൻ പോകുന്ന നാശം എത്ര ഭയങ്കരമായിരിക്കുമെന്നാലോചിച്ചപ്പോൾ അവൾ അത്യന്തം വ്യാകുലയായി. ഭർത്തൃസ്നേഹത്തേക്കാൾ ദേശസ്നേഹം അവളിൽ പൊന്തിനിന്നു. ദേശാഭിമാനിയായിരുന്ന വീരൻെറ വീരപുത്രിയാണല്ലോ വീരമതി. അധികമൊന്നും അവൾ ആലോചിച്ചില്ല. പുരുഷവേഷമണിഞ്ഞു കുതിരപ്പുറത്തുകയറി അവളും ഭർത്താവിൻെറ പിന്നാലെ ഗൂഢമായി പുറപ്പെട്ടു.

കൃഷ്ണറാവു, അല്ലാവുദ്ദീൻെറ സൈനികോദ്യോഗസ്ഥന്മാരുമായി ഒരു കാട്ടിലിരുന്നു സംസാരിക്കയായിരുന്നു. അതിന്നരികെ മറഞ്ഞിരുന്ന് വീരമതി അവരുടെ സംഭാഷണം ശ്രദ്ധിയ്ക്കുവാൻ തുടങ്ങി. മുസൽമാൻ ഉദ്യോഗസ്ഥൻ പറഞ്ഞു:—"നിങ്ങൾ അപ്രകാരം ചെയ്യുകയാണെങ്കിൽ ചക്രവത്തി നിങ്ങളെ ദേവഗിരിയുടെ അധികാരിയാക്കും". അതിന്നുത്തരമായി "കഴിയുന്ന എല്ലാ യത്നങ്ങളും നിശ്ചയമായും ഞാൻ ചെയ്യും" എന്നു കൃഷ്ണറാവു വാഗ്ദാനംചെയ്തു.

വീരമതിയുടെ രക്തം തിളച്ചുകയറി. അവളുടെ ശരീരം കലികൊണ്ടു വിറച്ചു. "നിശ്ചയമായും ഞാൻ ചെയ്യും" ആ വാക്ക് അവളുടെ ചെവികളിൽ വീണ്ടും വീണ്ടും മുഴങ്ങിക്കൊണ്ടിരുന്നു. "അയാൾ എന്താണ് ചെയ്യാൻ പോകുന്നതു്?" ഈ ചോദ്യം അവളുടെ മനസ്സിൽ ഉയന്നു. പതിപ്രേമത്തിന്നു വഴങ്ങുകയാണെങ്കിൽ രാജ്യത്തിൻെറ നില നാശത്തിലാകും. ദേശസ്നേഹത്തിന്നു പ്രാധാന്യം കല്പിയ്ക്കുകയാണെങ്കിൽ പതിസ്നേഹത്തെ ഹൃദയത്തിൽനിന്നു ബഹിഷ്കരിക്കണം. ആ സ്ഥിതി ധമ്മസങ്കടമായിരുന്നു. എന്നാൽ വീരമതിയ്ക്കു അതൊരു വിഷമപ്രശ്നമേ ആയിരുന്നില്ല. അവൾ തൻെറ കത്തവ്യമെന്തെന്നു നിശ്ചയിച്ചുകഴിഞ്ഞിരുന്നു. വാളുരിക്കൊണ്ടു് വെടികൊണ്ട പുലിയെപ്പോലെ അവൾ ഭത്താവിൻെറ നേക്കു ചാടി. ഒരൊററവെട്ടിന്നുതന്നെ കൃഷ്ണറാവു നിലംപതിച്ചു. ഭയങ്കരരൂപിണിയായി വാളുമോങ്ങിപ്പിടിച്ചുകൊണ്ടു നില്ക്കുന്ന വീരമതിയുടെ നേക്കു നോക്കാൻ അയാൾക്കു കഴിഞ്ഞില്ല. ക്രോധപൂണ്ണമായ അയാളുടെ ദേഹി ദേഹം വെടിയാൻ നിമിഷങ്ങളേറെയില്ല. അയാൾ മന്ദസ്വരത്തിൽ പറ

ഞ്ഞു:—"പ്രിയേ! നീ ചെയ്തതു നന്നായി. രാജ്യദ്രോഹിയുടെ ജീവനെ നശിപ്പിച്ചു. ഈ കൃത്യംകൊണ്ടു് അധമ്മം ചെയ്യാനിടവരാതായി. നീ ആ മഹാപാതകത്തിൽനിന്നും എന്നെ രക്ഷിച്ചു. രാജ്യത്തെ വഞ്ചിക്കുന്നവനു് ജീവിക്കുവാൻ അവകാശമില്ല. എന്നാൽ—" അയാളുടെ ശബ്ദം പൊന്തിയില്ല.

വീരമതി:—"പ്രാണനാഥാ! ഞാൻ അങ്ങയെ എന്റെ പ്രാണനേക്കാളും അധികം സ്നേഹിച്ചിരുന്നു. എന്നാൽ ലോകത്തിൽ ഒരു സ്ത്രീയും ഇതേവരെ ചെയ്തിട്ടില്ലാത്ത കഠിനകൃത്യം എനിക്കു ചെയ്യേണ്ടതായിവന്നു; എന്റെ കരങ്ങൾകൊണ്ടുതന്നെ അങ്ങയെ—എന്റെ ഭത്താവിനെ—വധിക്കേണ്ടതായിവന്നു. ഓ, അങ്ങു് എന്റെ ഭത്താവാകുന്നു. എന്റെ സ്നേഹമാകുന്നു; സവ്വസ്വവുമാകുന്നു. എന്നാൽ എനിക്കു് എന്റെ മാതൃഭൂമി അതിലും പ്രിയപ്പെട്ടതാകുന്നു. അധമ്മത്തിൽനിന്നു അങ്ങയെ ഞാൻ രക്ഷിച്ചിരിക്കുന്നു. അതു് ഈശ്വരനറിയാം. രാജ്യസ്നേഹത്തേക്കാൾ വലുതായി ഒന്നുമില്ല. സ്വരാജ്യത്തോടുള്ള എന്റെ കത്തവ്യം ഞാൻ നിവ്വഹിച്ചു. ഒരു പതിവ്രതയുടെ കത്തവ്യവും ഞാൻ നിറവേററാം. ഞാൻ ദേശരക്ഷ ചെയ്തു. എന്റെ കടമകൾ പൂണ്ണമായി".

പതിരക്തമൊഴുകുന്ന ആ വാൾ തന്റെ ഹൃദയത്തിലേയ്ക്കു് കുത്തിയിറക്കി; പതിയുടെ മൃതദേഹത്തിന്മേലേയ്ക്കു് വീരമതി മറിഞ്ഞുവീണു. ദേശപ്രേമത്തിന്റെയും, പതിപ്രേമത്തിന്റെയും പരമബലി സമപ്പിതമായി. അന്വത്ഥനാമധേയയായ വീരമതിയുടെ കഥ മാത്രം അവശേഷിച്ചു.

## അൎത്ഥം.

പ്രാണാധികപ്രിയൻ=ജീവനേക്കാൾ അധികം ഇഷ്ടപ്പെട്ടവൻ. പ്രത്യാഗമിക്ക=മടങ്ങിവരുക. വ്യാകുല=ദുഃഖിത. അവശേഷിച്ചു=ബാക്കിയായി.

## ചോദ്യങ്ങൾ.

1. ദേവഗിരിയെ അല്ലാവുദ്ദീനു ആക്രമിക്കുവാൻ സാധിക്കാത്തതെന്തുകൊണ്ടാണു്?

2. വീരമതിയുടെ ബാല്യകാലജീവിതമേതുവിധമായിരുന്നു?

3. അല്ലാവുദ്ദീൻ ദേവഗിരിയെ പിടിച്ചടക്കാനെടുത്ത ശ്രദ്ധ തന്ത്രമെന്തു്?

4. വീരമതി ഭൎത്താവിനെ പിന്തുടരാൻ ഹേതുവെന്തു്?

5. കാട്ടിൽ ഒളിഞ്ഞിരുന്നു് വീരമതി കേട്ട സംഭാഷണമെന്തായിരുന്നു?

6. വീരമതിക്കനുഭവപ്പെട്ട ധൎമ്മസങ്കടമെന്തു്?

7. കൃഷ്ണറാവു അന്ത്യനിമിഷത്തിൽ പറഞ്ഞതും വീരമതിയുടെ മറുപടിയും സംക്ഷേപിക്കുക.

## വ്യാകരണം.

പാഠം പഠിക്കണം എന്നതിൽ പരിപൂൎണ്ണമായ ഒരാശയത്തെ പറയുന്ന പദസമൂഹം കാണപ്പെടുന്നു. സൂൎയ്യൻ ഉദിച്ചപ്പോൾ താമര വിടൎന്നു. ഈ ഉദാഹരണത്തിൽ ഒന്നിലധികം ആശയം (വിചാരം) വ്യക്തമാക്കുന്ന രണ്ടു വാക്യമുണ്ടു്. ഈ രണ്ടു വാക്യത്തേ

യും കൂട്ടിച്ചേൎക്കുന്ന 'അപ്പോൾ' ഘടകമായിട്ടു നില്ക്കുന്നു. ഇതിൽ ആദ്യത്തേതു **ചൂൎണ്ണികയും** രണ്ടാമത്തേതു **സങ്കീൎണ്ണകവും** ആണു്. താമര വിടരേണമെങ്കിൽ സൂൎയ്യൻ ഉദിക്കണം. അപ്പോൾ ആദ്യത്തെ വാക്യം (സൂൎയ്യൻ ഉദിച്ചു) അംഗമായി അപ്രധാനമായിത്തീൎന്നു. അവസാനത്തെ വാക്യം പ്രധാനമായും വന്നു. ഇങ്ങനെ അംഗാംഗിവാക്യങ്ങളായി നില്ക്കുന്ന വാക്യത്തിനു സങ്കീൎണ്ണമെന്നു പേർ.

---

## 12. പശ്ചാത്താപം.

തന്മടിത്തട്ടിൽച്ചേർത്തു നെററിയിൽ മുകർന്നുകൊ-
ണ്ടമ്മ കൺമണിയോടു ചോദിച്ചാൾ മധുരമായ്:—

“മന്മനോരാജ്യം പൊന്നിൽ മുക്കീടുമഹേമ്മുഖം,
നിന്മലരൊളിമുഖം വാടിയതെന്തെൻ വത്സ!

ആരുനിൻ ചുണ്ടിൽനിന്നു കവർന്നു മന്ദസ്മിത-
മാരുചെന്തളിരിൽനിന്നെടുത്തു നവം പൈമ്പാൽ!”

പൈതലോതിനാ“നമ്മേ ഞാനിന്നുവരും വഴി
പൈദാഹവിവശനായന്ധനായൊരുവൃദ്ധൻ,

ചില്ലിക്കാശിന്—ലോകർതന്നനുകമ്പാമൃത-
ത്തുള്ളിക്കു—പാത്രംവെച്ചു പാതതന്നൊരുവക്കിൽ,

വന്നിരിക്കയാണോരോന്നോതിത്തണ്ടെല്ലൊട്ടി
നിന്നതൻ വയററിൽ കൈവച്ചുഴന്നല്പപ്രാണൻ,

ദാരിദ്ര്യപ്പുലിതിന്ന കവിളമജ്ജന്തുവിൻ
ക്രൂരമാം നഖമേററ നെററിയും ദയനീയം!

പാഴ്ക്കല്ലാപ്പാത്രത്തിങ്കലിട്ടുഞാൻ വെറും നേരം-
പോക്കിന്നു—ഹാ! ദാരിദ്ര്യക്കാര,തൻ ചെറുമുള്ളം

മല്ലൂരമേററിട്ടില്ല,തെങ്ങനെയറിയുമാ-
മർത്ത്യനുള്ളഴൽ? കലം രണ്ടായിപ്പിളർന്നുപോയ്,

ചൊല്ലിനാൻ വൃദ്ധൻ നെഞ്ഞുപൊടിഞ്ഞു: ‘നരകത്തിൻ
കല്ലറയ്ക്കുടിക്കല്ലേ പാകുന്ന മൂഢാത്മാവേ!

മച്ചിത്തം പിളപ്പ്തെന്തിന്നതിൻ ശകലത്താൽ
മേൽച്ചുമർവെയ്ക്കാനാവാം നിനക്കു നന്നാവട്ടെ!"

"ഞാനിട്ടകല്ലെൻ ഹൃത്തിലാണവീണതു ശക്തി-
ഹീനനാമെനിയ്ക്കതു ദുർഭരം മഹാഭാരം"

പൈതലേ! നീ താണുപോയ് പാതാളദേശത്തോളം
കൈതരും പശ്ചാത്താപം കേറുവാനതിൽനിന്നും.

(മഹാകവി ജി. ശങ്കരക്കുറുപ്പ്)

### അൎത്ഥം.

അഹമ്മുഖം=പ്രഭാതം. അനുകമ്പാമൃതം=ദയയാകുന്ന അമൃതം. മൽക്കരം=എന്റെ കയ്യ്. അഴൽ=ദുഃഖം. മച്ചിത്തം=എന്റെ മനസ്സ്. ശകലം=പൊട്ട്. ദുർഭരം=താങ്ങാനാവാത്തതു്.

### ചോദ്യങ്ങൾ.

1. അമ്മ മകനെ മടിയിൽവെച്ച് ചോദിച്ചതെന്തു്?
2. പൈതൽ മാതാവോടു പറഞ്ഞ വൎത്തമാനമെന്തായിരുന്നു?
3. ദരിദ്രനായ ആ പടുവൃദ്ധൻ കുട്ടിയോട്ട് നെഞ്ചുപൊട്ടി എന്തുപറഞ്ഞു?
4. കുട്ടിയുടെ ഹൃദയത്തിൽ ഉദിച്ച പശ്ചാത്താപം ഏതു വിധം?

---

# 13. ആൾമാറാട്ടം.

പണ്ട് തിരുവിതാംകൂറിൽ ആൾമാറാട്ടം, കൺകെട്ട് മുതലായ ജാലവിദ്യകൾ അഭ്യസിച്ച 'കായംകുളം കൊച്ചുണ്ണി' എന്ന പ്രസിദ്ധനായ ഒരു കള്ളനുണ്ടായിരുന്നു. എന്നാൽ അവൻ സാധാരണ ഈ വിദ്യകളൊന്നും പ്രയോഗിക്കാറില്ല. നിവൃത്തിയില്ലാതെ വരുമ്പോൾ മാത്രമേ അവ പ്രയോഗിക്കാവു എന്നാണ് അവന്റെ ഗുരുനാഥനായ തങ്ങൾ അവനോട് ഉപദേശിച്ചിരുന്നത്. എങ്കിലും ഒരിക്കൽ കൊച്ചുണ്ണി ആൾമാറാട്ടവിദ്യ പ്രയോഗിച്ചുനോക്കുകയുണ്ടായി. അതിനെ താഴെ വിവരിക്കാം.

കൊച്ചുണ്ണിയുടെ സ്വദേശമായ കീരിക്കാട്ട് ഏററവും ധനവാനായ ഒരു നായരുണ്ടായിരുന്നു. കുടുംബകാര്യങ്ങളെല്ലാം അന്വേഷിച്ചു നടത്തിയിരുന്നതു അയാൾതന്നെയായിരുന്നുവെങ്കിലും ആയാളുടെ സ്ഥിരതാമസം ഭാര്യാഗൃഹത്തിലായിരുന്നു. അയാൾ ഭാര്യക്ക് പുതിയതായി ഒരു വീടു പണിയിച്ചുകൊടുത്തു. അതു് അകമേ നിരയും പുറമേ ഭിത്തിയുമായി വളരെ ഉറപ്പോടും, ബലത്തോടുംകൂടിയാണ് പണിയിച്ചത്. ആ പുരപ്പണി നടന്നുകൊണ്ടിരിയ്ക്കുമ്പോൾ ആയാളുടെ ഒരു സ്നേഹിതൻ പുരപ്പണി കാണാനായിട്ടു അവിടെ ചെന്നു. പണികളെല്ലാം നോക്കീട്ടു ആ മനുഷ്യൻ "പുരയ്ക്കു ഭിത്തിയോ നിരയോ ഏതെങ്കിലും ഒന്നു പോരെ? രണ്ടുംകൂടി ഇതെന്തിനാണ്?" എന്നു ചോദിച്ചു. അപ്പോൾ നായർ "പണ്ടൊക്കെ അതു മതിയായിരുന്നു. ഇതു കൊച്ചുണ്ണിയുടെ കാലമായതുകൊണ്ട് അതു പോര. ഭിത്തിയോ, നിരയോ ഒന്നുമാത്രമായിരുന്നാൽ

കുത്തിപ്പൊളിച്ച് അവൻ അകത്തു കടക്കും. രണ്ടുംകൂടി പൊളിച്ച് അകത്തു കടക്കാൻ അത്ര എളുപ്പമില്ലല്ലൊ" എന്നു പറഞ്ഞു. അതു ശരിതന്നെയെന്ന് മറേറയാൾ സമ്മതിക്കുകയും ചെയ്തു. ഇങ്ങിനെ ഇവർതമ്മിൽ പറഞ്ഞ വർത്തമാനം എങ്ങിനേയോ കൊച്ചുണ്ണി അറിഞ്ഞു. എങ്കിലും തൽക്കാലം അവനൊന്നിന്നും പോയില്ല.

പുരപ്പുണിയും, വാസ്തുബലിയും, ഗൃഹപ്രവേശവുമെല്ലാം കഴിഞ്ഞു. ഭാര്യാപുത്രാദികളോടുകൂടി നായർ പുത്തൻപുരയിൽ താമസവുമായി. നായർ നല്ല കാര്യസ്ഥനും കണിശക്കാരനുമായിരുന്നു. പൊന്ന് പണയംകിട്ടാതെ ആയാൾ ആർക്കും ഒരു കാശുപോലും കടംകൊടുക്കുക പതിവില്ല. പലരും പണയംവെച്ച് ആയാളോട് പണം വാങ്ങാറുമുണ്ടായിരുന്നു. ഒരിക്കൽ അവിടെ അടുക്കൽതന്നേയുള്ള ഒരാൾക്ക് ഒരായിരം ഉറുപ്പികക്ക് ഒരത്യാവശ്യം നേരിടുകയാൽ ഏകദേശം രണ്ടായിരം ഉറുപ്പികവിലയ്ക്കുള്ള പൊൻപണ്ടങ്ങൾ ഈയാളുടെ അടുക്കൽ പണയംവെച്ച് ഉറുപ്പിക വാങ്ങിക്കൊണ്ടുപോയി. ആ വിവരം എങ്ങിനേയോ കൊച്ചുണ്ണിയറിഞ്ഞു.

അങ്ങിനെയിരിയ്ക്കുമ്പോൾ കൊച്ചുണ്ണിയ്ക്ക് ചിലവിന്നൊന്നുമില്ലാതെ ഒരിക്കൽ വലിയ ഞെരുക്കമായിത്തീർന്നു. എങ്കിലും ഈ നായരുടെ അടുക്കൽ പോയി ചോദിക്കാം എന്നു വിചാരിച്ച്, അവൻ അയാളുടെ അടുക്കൽചെന്ന് "എനിക്കു ഒരു നൂറു ഉറുപ്പികക്ക് ഒരത്യാവശ്യം നേരിട്ടിരിയ്ക്കുന്നു; ഇവിടെയുണ്ടെങ്കിൽ കിട്ടിയാൽ കൊള്ളാം" എന്നു പറഞ്ഞു.

നായർ:—അത്യാവശ്യം, ചെലവിന്നൊന്നുമില്ല, അതുതന്നേയല്ലേ? ആട്ടേ രൂപ ഞാൻ തരാം. എന്നാലതു കൊച്ചുണ്ണിയെ പേടിച്ചിട്ടാണെന്ന് വിചാരിക്കരുതു്. കൊച്ചുണ്ണിയുടെ അക്രമമൊന്നും ഇവിടെ പററുകയില്ല. അതു കരുതിത്തന്നേയാണു് ഞാൻ ഈ പുര പണിയിച്ചിരിക്കുന്നതു്.

കൊച്ചുണ്ണി:—അതു ഞാൻ പുരപ്പണിക്കാലത്തുതന്നെയറിഞ്ഞു. ഭയപ്പെടുത്തി പണം വാങ്ങുക എനിക്കു പതിവുമില്ല. മര്യാദക്കു ചോദിക്കും. കിട്ടിയെങ്കിൽ വാങ്ങും. ഇല്ലെങ്കിൽപിന്നെ വേറെ വഴി നോക്കും. അങ്ങിനെയാണു് പതിവു്.

നായർ:—ശരിതന്നെ. അതെനിക്കറിയാം. എങ്കിലും വെറുതെ ഇവിടെവന്നു് വിഡ്ഢിത്തം കളിക്കണ്ട എന്നു വിചാരിച്ചു് പറഞ്ഞു എന്നേയുള്ളു.

ഇങ്ങിനെ പറഞ്ഞു് നായർ നൂറു രൂപ എണ്ണിക്കൊടുത്തു. കൊച്ചുണ്ണി വാങ്ങിക്കൊണ്ടു പോവുകയും ചെയ്തു. നായർ പണം കൊടുത്തതുകൊണ്ടു് കൊച്ചുണ്ണിക്കു വലിയ സംശയമായിത്തീൎന്നു. ഇനി ഇയ്യാളെ ഉപദ്രവിക്കുന്നതു് കഷ്ടവും നമ്മുടെ പതിവിന്നു് വിരോധവുമാണു്. എങ്കിലും ഇയാളുടെ ഊററത്തിന്നു് ഇയാളെ ഒന്നു പററിക്കാതെ ഇരിയ്ക്കുന്നതും ശരിയല്ല. ആട്ടേ, തരം വരും. അപ്പോൾ നോക്കാം. എന്നിങ്ങനെ വിചാരിച്ചു് കൊച്ചുണ്ണി ആ നായരെ കളിപ്പിക്കുന്നതിന്നു് തരംനോക്കിക്കൊണ്ടിരുന്നു.

അങ്ങിനെ അഞ്ചാറുമാസം കഴിഞ്ഞപ്പോൾ ഒരു ദിവസം സന്ധ്യാസമയത്തു് ആ നായർ എണ്ണതേച്ചു കുളി

ക്കാനായിട്ടു വീട്ടിൽനിന്ന ഇറങ്ങിപ്പോയി. മാത്ര കഴിഞ്ഞ പ്പോൾ ഭത്താവു് മുററത്തുവന്നുനിന്നു് വിളിക്കുന്നതായി അയാളുടെ ഭാൎയ്യക്കു തോന്നി. അവർ പുറത്തേക്കു വന്ന പ്പോൾ അവൾക്കു തോന്നിയതുപോലെത്തന്നെ കാണുകയും ചെയ്കയാൽ, "കുളിക്കാൻ പോയിട്ടു കുളിക്കാതെ പോന്ന തെന്താണു്?" എന്നു ചോദിച്ചു. മുററത്തുനിന്ന ആൾ "ഇ ന്നാൾ നമ്മുടെ കൃഷ്ണപിള്ള ചില പണ്ടങ്ങൾ ഇവിടെ പണയംവെച്ചു ആയിരം രൂപ വാങ്ങിക്കൊണ്ടുപോയി ല്ലെ? അതു പലിശയോടുകൂടി കൊണ്ടുവന്നിരിക്കുന്നു. ആ പണയമെടുത്തുകൊടുക്കണം. എന്റെ കയ്യിലൊക്കെ എ ണ്ണയാണല്ലോ. അതുകൊണ്ടു് താക്കോലെടുത്തു് പെട്ടി തുറ ന്നു് ആ പണ്ടങ്ങളെടുത്തു് ഇങ്ങോട്ടു തരികയും, ഈ പ ണം പതിവുള്ള സ്ഥലത്തുതന്നെ വെച്ചേക്കുകയും വേ ണം" എന്നു പറഞ്ഞു് ഒരു വലിയ "ജാളിക" ഇറയത്തു വെച്ചു. ആ സ്ത്രീ അയാൾ പറഞ്ഞതുപോലെ ഒക്കെ ചെ യ്തു. അയാൾ പണ്ടമെടുത്തു് പുറത്തേക്കിറങ്ങിപ്പോയി. ആ സ്ത്രീ വീണ്ടും അടുക്കളയിലേക്കും പോയി.

അതിന്റെശേഷം പത്തുപതിനഞ്ചുദിവസം കഴി ഞ്ഞപ്പോൾ പണയംവെച്ചു പണം വാങ്ങിക്കൊണ്ടുപോയ കൃഷ്ണപിള്ള പണവും പലിശയും കൊണ്ടുവന്നു. ആ ധനി കനായ നായർ മുതലും പലിശയുമെല്ലാം കണക്കുപറ ഞ്ഞു് എണ്ണിവാങ്ങിയതിന്റെശേഷം പണയപ്പണ്ടങ്ങ ളെടുത്തുകൊടുക്കാനായി താക്കോലെടുത്തു് പെട്ടിതുറന്നു. അപ്പോൾ അതിൽ ഒരു വലിയ ജാളികയിരിയ്ക്കുന്നതാ യിക്കണ്ടു. അയാൾ വളരെ അത്ഭുതപ്പെട്ടു. താനറിയാതെ

ഈ ജാലിക പൂട്ടിവെച്ചിരുന്ന പെട്ടിയിൽ വന്നതെങ്ങിനെയെന്നു സംശയിച്ച് ആയാൾ ഭാൎയ്യയെ വിളിച്ചു ചോദിച്ചു:

ഭാൎയ്യ:—അല്ലേ! അതു നിങ്ങൾതന്നെ കൊണ്ടുവന്നുതന്നു എന്നെക്കൊണ്ടു പെട്ടിയിൽ വെപ്പിച്ചതല്ലേ? എന്താ ഈയിടെ ഇത്ര വലിയ മറവി?

നായർ:—ഞാനിങ്ങിനെ ഒരു ജാലിക കൊണ്ടുവന്നുതന്നുവോ? അത്ഭുതംതന്നെ! ഇതെന്നായിരുന്നു?

ഭാൎയ്യ:—ഇന്നു് പത്തോ പതിനഞ്ചോ ദിവസമായിരിയ്ക്കും. അതിലധികമായിട്ടില്ല. ഇന്നാളൊരുദിവസം സന്ധ്യയ്ക്കു് എണ്ണതേച്ചുകൊണ്ടു് കുളിക്കാൻ പോയില്ലേ? അന്നാണ്.

നായർ:—അന്നെന്നല്ല. ഒരിക്കലും ഇങ്ങിനെ ഒരു ജാലിക ഞാൻ നിന്റെ കയ്യിൽ കൊണ്ടുവന്നുതരികയുണ്ടായിട്ടില്ല.

ഭാൎയ്യ:—ഇങ്ങിനെ പറഞ്ഞാൽ വിഷമമാണ്. കുളിക്കാനായി ഇറങ്ങിപ്പോയിട്ടു് മാത്ര കഴിഞ്ഞപ്പോൾ നിങ്ങൾ തിരിയെ വന്നു മുററത്തുനിന്നുകൊണ്ടു് എന്നെ വിളിക്കുകയും ഞാൻ പുറത്തേക്കു വന്നപ്പോൾ കൃഷ്ണപിള്ള പണവും പലിശയും കൊണ്ടുവന്നിരിയ്ക്കുന്നുവെന്നും നിങ്ങളുടെ കയ്യിന്മേലൊക്കെ എണ്ണയുള്ളതുകൊണ്ടു് ഞാൻ താക്കോലെടുത്തു് പെട്ടി തുറന്നു് പണയപ്പണ്ടങ്ങളെല്ലാമെടുത്തു് തരികയും, ഈ ജാലികയെടുത്തു് പെട്ടിയിൽവെച്ചു പൂട്ടി താക്കോൽ പതിവുസ്ഥലത്തുവെക്കുകയും ചെയ്യണമെ

ന്നും, നിങ്ങളെന്നോടു പറയുകയും ജാളിക ഇറയത്തു വെച്ചുതരികയും ചെയ്തതു് ഈ ദിവസത്തിനിടയ്ക്കു് നിങ്ങൾ മറന്നുപോയോ? എന്നാൽ അത്ഭുതം തന്നെ.

നായർ:—ഭ്രാന്തു പറയുന്ന നിന്നോടു് എന്തു പറയുന്നു? ആട്ടേ, എന്നിട്ടു് നീയാപ്പണ്ടങ്ങളെയൊക്കെ എന്തുചെയ്തു?

ഭാര്യ:—ഞാനെടുത്തു് നിങ്ങളുടെ കയ്യിൽ കൊണ്ടുവന്നു തന്നു.

നായർ:—അയ്യോ! ഇങ്ങനെ ദോഷ്ക്കു പറയരുതു്. പെണ്ണുങ്ങൾ പൊളി പറയുന്നവരാണു്. എന്നാൽ ഇങ്ങിനെ ആരും പറഞ്ഞുകേട്ടിട്ടില്ല. നീയും ഇതിനു മുമ്പു് എന്നോടിങ്ങിനെ പറഞ്ഞിട്ടില്ല. ഇപ്പോൾ നിൻെറ ബുദ്ധിയ്ക്കു് എന്തോ സ്വല്പം—സ്വല്പമല്ല— വളരെ വല്ലായ്മ സംഭവിച്ചിട്ടുണ്ടു്. അതാണിങ്ങിനെ പറയുന്നതു്.

ഇങ്ങിനെ അവർ തമ്മിൽ ഏതാനും വാഗ്വാദം കഴിഞ്ഞതിൻെറ ശേഷം നായർ ജാളികയഴിച്ചു കടഞ്ഞു. ഹാ കഷ്ടം! അതിലുണ്ടായിരുന്നതു മുഴുവനും കരിങ്കൽ ചില്ലി. അയ്യോ! എന്നൊരു നിലവിളിയോടുകൂടി നായർ മൂർഛിച്ചു നിലത്തു പതിച്ചു. നായരുടെ പാരവശ്യം കണ്ടു ഭാര്യയും ബോധംകെട്ടു വീണു. നായരെ കൃഷ്ണപിള്ളയും, ഭാര്യയെ സമീപത്തുനിന്നിരുന്ന ദാസിയും താങ്ങിപ്പിടിച്ചു. രണ്ടുപേരുടേയും മുഖത്തു കുറേശ്ശ വെള്ളം തെളിച്ചിട്ടു വിശറിയെടുത്തു വീശിത്തുടങ്ങി. മാത്രനേരം കഴി

അതുപ്പോൾ നായർ കണ്ണുതുറന്ന് എണീററിരുന്നു. അ യാൾ ധൈര്യത്തെ അവലംബിച്ചുംകൊണ്ട്, "ആട്ടേ കൃ ഷ്ണപിള്ള, പററിയതൊക്കെ പററി. പോയതൊക്കെ പോകട്ടെ. ഇനി നമ്മുടെ ഏടവാടു തീക്കാനെന്താണ് വേണ്ടതെന്നു പറയൂ" എന്നു പറഞ്ഞു.

കൃഷ്ണപിള്ള:—ഞാനെന്തു പറയുന്നു? എല്ലാം നിങ്ങൾത ന്നെ നിശ്ചയിച്ചാൽ മതി.

നായർ:—നിങ്ങളുടെ പണ്ടങ്ങൾ കൈമോശം വന്നുപോ യി. നിങ്ങൾക്ക പകരം പണ്ടങ്ങൾ പണിയിച്ചുത രികയോ വിലതരികയോ ചെയ്യാം. അതല്ലാതെ നിവൃത്തിയില്ലല്ലോ. അതിലേതാണ് വേണ്ടതെന്നു പറയൂ.

കൃഷ്ണപിള്ള:—എനിക്ക പണ്ടമാണെങ്കിൽ എന്റെ പ ണ്ടങ്ങൾതന്നെ കിട്ടണം. അല്ലെങ്കിൽ വിലമതി. പ കരം പണിയിച്ചു തരണമെന്നില്ല.

നായർ:—ശരി. രണ്ടായിരം രൂപ തന്നേക്കാം. എന്നാൽ തല്ക്കാലം മുഴുവനും തരുന്നതിനു ഇവിടെ പണമി ല്ലാതെയിരിയ്ക്കുന്നു. നിങ്ങൾ കൊണ്ടുവന്ന തന്ന തിൽ നിന്നു ആയിരം രൂപ റൊക്കം തന്നേക്കാം. ആയിരം രൂപക്ക തല്ക്കാലം ഞാനൊരു പ്രമാണം എഴുതിത്തരാം. അതു പോരേ?

കൃഷ്ണപിള്ള:—ധാരാളം മതി. പ്രമാണംതന്നെ വേണമെ ന്നില്ല. നിങ്ങൾ തന്നേക്കാമെന്നു വാക്ക പറഞ്ഞാ ലും മതി.

നായർ:—അതു പോരാ. മനുഷ്യാവസ്ഥക്ക പ്രമാണമുണ്ടായിരിക്കേണ്ടതു് അത്യാവശ്യമാണ്. പണമേപ്പോടിൽ ലൌകികവും, ദാക്ഷിണ്യവും ആവശ്യമില്ല.

എന്നു പറഞ്ഞു നായർ ആയിരം രൂപാ റൊക്കം എണ്ണിക്കൊടുക്കുകയും, ഒരോലയെടുത്തു് വാൻ മുറിച്ചു് ആയിരം രൂപക്ക ഒരു പ്രമാണം എഴുതിക്കൊടുക്കുകയും "കൃഷ്ണപിള്ളേ! ഈ ആയിരം മുപ്പതു ദിവസത്തിന്നകം തന്നു ഞാനീപ്രമാണം മടക്കിവാങ്ങിക്കൊള്ളാം. എന്നാൽ നിങ്ങൾ ഈ സംഗതി ആരോടും പറഞ്ഞുപോകരുതു്. പണം പോകുന്നതിലല്ല, വല്ലവരുമൊക്കെ പരിഹസിക്കുന്നതു് കേൾക്കുന്ന കാൎയ്യമാണ് സങ്കടം" എന്നുപറഞ്ഞു.

കൃഷ്ണപിള്ള:—ഞാൻ പറഞ്ഞിട്ടു ഈ സംഗതി പുറത്തുപോവുകയില്ല, നിശ്ചയംതന്നെ.

എന്നു പറഞ്ഞു കൃഷ്ണപിള്ള പണവും, പ്രമാണവുമെടുത്തു പുറത്തിറങ്ങിപ്പോയി. ഇത്രയും കഴിഞ്ഞപ്പോഴേക്കും നായരുടെ ഭാൎയ്യക്കും ബോധം വീണു. അവരും എണീററു പൂമുഖത്തു നായരുടെ അടുക്കൽവന്നു. വിഷാദിച്ചു വിചാരമഗ്നനായി ഒന്നും മിണ്ടാതെയിരുന്ന നായരെ കണ്ടിട്ടു ഭാൎയ്യ വ്യസനിച്ചുകൊണ്ടു് ഓരോന്നു പറഞ്ഞു തുടങ്ങി. ആ സമയം നമ്മുടെ കൊച്ചുണ്ണി അവിടെ കേറിച്ചെന്നു. ഈ ഭാൎയ്യാഭൎത്താക്കന്മാരെ കണ്ടിട്ടു്, "ഇന്നെന്താ രണ്ടുപേരും ഒരു ഉത്സാഹവുമില്ലാതെ വലിയ വിചാരത്തിൽ മുഴുകിയവരെപ്പോലെയിരിക്കുന്നതു്?" ഉടനെ ഭാൎയ്യ അവിടെയുണ്ടായ സംഗതികളെല്ലാം കൊച്ചുണ്ണിയെ പറ

ഞാടുകേൾപ്പിച്ചു. അതു നായൎക്ക ഒട്ടും രസിച്ചില്ല. സംഗതി ആരേയും അറിയിക്കാതെ കഴിക്കണമെന്നായിരുന്നുവല്ലോ ആയാളുടെ വിചാരം. അതു ഭാൎയ്യ മനസ്സിലാക്കിയില്ല. അവർ പറഞ്ഞുതുടങ്ങിയപ്പോൾ രണ്ടു മൂന്നു പ്രാവശ്യം ചില ആംഗ്യങ്ങൾകൊണ്ടു വിലക്കി. അതൊന്നും ആ സ്ത്രീ കണ്ടുമില്ല. വൎത്തമാനമൊക്കെ കേട്ടുകഴിഞ്ഞപ്പോൾ കൊച്ചുണ്ണി നായരുടെ നേരെ നോക്കീട്ടു "അയ്യോ കഷ്ടം! ഇതു വലിയ കുറച്ചിലായ്പോയി. പുര എങ്ങിനെ പണിയിച്ചാലും കൊണ്ടുപോകുന്നവൻ കൊണ്ടുപോവുക തന്നെ ചെയ്യുമെന്നു് ഇനിയെങ്കിലും മനസ്സിലാക്കിയാൽ കൊള്ളാം. കൊച്ചുണ്ണിക്കു വല്ലതും വേണമെങ്കിൽ പുര കുത്തിപ്പൊളിച്ചു അകത്തു കടന്നിട്ടു വേണമെന്നില്ല. കൊച്ചുണ്ണി പുറത്തുനിന്നാലും വേണമെങ്കിൽ അകത്തുള്ളതു പുറത്തുവരും. ഇതാ കൃഷ്ണപിള്ളയുടെ പണ്ടങ്ങൾ. എല്ലാം ഇല്ലെ എന്നു നോക്കിക്കൊള്ളണം. കൊണ്ടുചെന്നു കൊടുത്തു ഉടനെ നിങ്ങളുടെ രൂപയും, പ്രമാണവും മടക്കി വാങ്ങിക്കൊണ്ടുപോരണം. എനിക്കിതിലൊന്നും വേണ്ട. ഇനിയെങ്കിലും നിങ്ങൾ മുമ്പു പറഞ്ഞിട്ടുള്ളതുപോലെ ഊററം പറയാതിരുന്നാൽ മതി" എന്നു പറഞ്ഞു പണ്ടങ്ങളെല്ലാം നായരുടെ മുമ്പിൽ വെച്ചിട്ടു കൊച്ചുണ്ണി ഇറങ്ങിപ്പോകയും ചെയ്തു. പണ്ടങ്ങൾ കിട്ടിയതുകൊണ്ടു് നായൎക്കു് വളരെ സന്തോഷമുണ്ടായി. എങ്കിലും അയാളുടെ മുഖം ആ സമയം പുളിശ്ശേരി കുടിച്ചതുപോലെയിരുന്നു എന്നുള്ളതു പറയേണമെന്നില്ലല്ലോ. ഭാൎയ്യയുടെ മനസ്സിൽ അത്ഭുതമോ, ലജ്ജയോ അധികമുണ്ടായതെന്നു തീൎച്ചപറവാൻ പ്രയാസം. കൊച്ചുണ്ണി ആൾമാറാട്ടവിദ്യയിലും അ

ചിതീയനായിരുന്നുവെന്നുള്ളതു് ഈ കഥകൊണ്ടു് സ്പഷ്ട മാകുന്നുണ്ടല്ലോ. ഈ സംഗതി പ്രസിദ്ധമായപ്പോൾ നാട്ടുകാരുടെ ഇടയിൽ കൊച്ചുണ്ണിയെക്കുറിച്ചുണ്ടായിരുന്ന ഭയവും, ബഹുമാനവും ശതഗ്ഗുണീഭവിച്ചു.

(കൊട്ടാരത്തിൽ ശങ്കുണ്ണി)

## അൎത്ഥം.

വാസ്തുബലി=വനദേവതയ്ക്കായിച്ചെയ്യുന്ന ഒരു കൎമ്മം. ജാളീക=പണസ്സഞ്ചി. പുളിശ്ശേരി കുടിച്ചതുപോലെയായി (ശൈലി) =മുഖം വല്ലാതെയായി. ശതഗ്ഗുണീഭവിക്കുക=നൂറിരട്ടിയാവുക.

## ചോദ്യങ്ങൾ.

1. അകത്തു നിരയും പുറമേ ഭിത്തിയും എന്തിനെന്നായിരുന്നു ഗൃഹസ്ഥന്റെ അഭിപ്രായം?

2. വാസ്തുവാങ്ങാൻ ചെന്ന കൊച്ചുണ്ണിയോടു് ഗൃഹനായകൻ പറഞ്ഞതെന്തു്?

3. ഊററക്കാരനായ നായരെ കൊച്ചുണ്ണി ആൾമാറാട്ടവിദ്യ കൊണ്ടു് കബളിപ്പിച്ചതെങ്ങിനെ?

4. കൊച്ചുണ്ണിക്കു് 'ശത്രുമാരോടു ശൌൎയ്യം' മാത്രമെ ഉണ്ടായിരുന്നുള്ളുവെന്നു് ഈ കഥ തെളിയിക്കുന്നതെങ്ങിനെ?

———

# 14. രാജാ രവിവർമ്മ.

ഭാരതീയചരിത്രത്തിലേക്ക് കണ്ണോടിക്കുന്ന ഒരാൾക്ക് ഉടനീളം കലാകാരന്മാരുടെ കാലടിപ്പാടുകൾ പതിഞ്ഞുകാണാം. കാലം, ഉപേക്ഷ, യാദൃച്ഛികസംഭവങ്ങൾ എന്നിവകൊണ്ട് അവരുടെ കലാസൃഷ്ടികൾ ഏറെക്കുറെ നശിച്ചിട്ടുണ്ടെങ്കിലും ഇന്നും ക്ഷേത്രങ്ങളും, അരമനകളും അവയ്ക്കു സാക്ഷ്യം വഹിക്കുന്നുണ്ട്. എത്രതന്നെ പ്രതികൂലങ്ങളുണ്ടായിട്ടും ഭവനനിർമ്മാണകല, ചിത്രമെഴുത്ത്, കൊത്തുപണി എന്നിവ ഇന്നും അതിജീവിക്കുന്നതോർക്കുമ്പോൾ കലാവാസന മനുഷ്യന്ന് സഹജമാണെന്ന് ധരിക്കേണ്ടിയിരിക്കുന്നു. കഴിഞ്ഞ നൂറാണ്ടിലെ തലയെടുപ്പുള്ള കലാകാരന്മാരിൽ സുരേന്ദ്രനാഥഗാംഗുലി, അബനീന്ദ്രനാഥടാഗോർ, രാജാ രവിവർമ്മ എന്നിവർ മുന്നിട്ടുനില്ക്കുന്നു. ഇവരിൽ രവിവർമ്മയുടെ ജനനീപദമലങ്കരിയ്ക്കാനുള്ള ഭാഗ്യം കേരളത്തിന്നാണെന്നു കേൾക്കുമ്പോൾ ഏതൊരു കേരളീയന്റെ ഹൃദയമാണ് അഭിമാനത്താൽ വിജൃംഭിതമാവാത്തത്?

തിരുവിതാംകൂറിലുള്ള കിളിമാനൂർ കൊട്ടാരത്തിൽ കൊല്ലവർഷം 1023-ാമാണ്ടിൽ രവിവർമ്മ ഭൂജാതനായി. കവികളും ചിത്രകാരന്മാരും ആ കൊട്ടാരത്തിൽ മിക്ക തലമുറകളിലും ഉണ്ടായിട്ടുണ്ട്. ലളിതകലാസംസ്കാരം കിളിമാനൂർ കൊട്ടാരത്തിൽ പരമ്പരയാ നിലനിന്നുപോന്നു. രവിവർമ്മയുടെ ബാല്യകാലവിദ്യാഭ്യാസം കൊട്ടാരത്തിൽ വെച്ചുതന്നെയാണുണ്ടായത്. പഴയ സമ്പ്രദായത്തിലുള്ള

അഭ്യസനത്തിനുപുറമെ ഇംഗ്ലീഷിലും അദ്ദേഹം പ്രാവീണ്യം നേടി.

ബാല്യത്തിൽത്തന്നെ രവിവർമ്മയിൽ കലാവാസന പ്രത്യക്ഷമായിരുന്നുവത്രെ. കരിക്കട്ടകൊണ്ടും ചെങ്കല്ലുകൊ



ണ്ടും ചുമരുകളിൽ പല ചിത്രങ്ങളും വരയ്ക്കുക ആ ബാലന്റെ വിനോദമായിരുന്നു. അദ്ദേഹത്തിന്റെ മാതുലൻ ചിത്രമെഴുത്തു് രാജരാജവർമ്മ ഭാഗിനേയന്റെ ഈ കലാവാസന കണ്ടറിഞ്ഞു് പഴയ ചിത്രമെഴുത്തുസമ്പ്രദായങ്ങ

ളൊക്കെ മരുമകനെ അഭ്യസിപ്പിച്ചു. അന്നു് തിരുവിതാം കൂർ വാണിരുന്ന ആയില്യം തിരുനാൾ രാജാവു് ചിത്രകലയിൽ വളരെ തല്പരനായിരുന്നു. അദ്ദേഹം പാശ്ചാത്യ സമ്പ്രദായത്തിലുള്ള ചിത്രകലയെപ്പററി അനേകം ഗ്രന്ഥങ്ങൾ വരുത്തിയിരുന്നു. അതെല്ലാം വായിച്ചു പഠിക്കാനും ചിത്രമെഴുതി പരിശീലിക്കാനും രവിവൎമ്മയെ അനുവദിച്ചിരുന്നതുകൊണ്ടു് അദ്ദേഹത്തിന്നു പുതിയ രീതിയിലുള്ള എണ്ണച്ഛായാചിത്രങ്ങൾ വരക്കുന്നതിൽ അഭിരുചി ജനിച്ചു. ആയിടെ മഹാരാജാവിൻെറ ആവശ്യപ്രകാരം തിയോഡർ ജെൻസൻ എന്ന ആംഗ്ലേയചിത്രകാരൻ കൊട്ടാരത്തിൽ കുറച്ചുകാലം താമസിച്ചു് കുറെ എണ്ണച്ഛായാചിത്രങ്ങൾ നിൎമ്മിക്കുകയുണ്ടായി. അതെല്ലാം കണ്ടു മനസ്സിലാക്കുവാനുള്ള സുവൎണ്ണാവസരം രവിവൎമ്മക്കു കൈവന്നു.

വാസനാസമ്പന്നനായ രവിവൎമ്മക്കു് എണ്ണച്ഛായാചിത്രങ്ങൾ സ്വന്തമായി വരക്കുവാൻ ഇത്രമാത്രമെ പരിശീലനം വേണ്ടിയിരുന്നുള്ളു.

സ്ഥിരോത്സാഹിയായ ആ കലാകാരൻ താമസിയാതെ എണ്ണപ്പെട്ട പല എണ്ണച്ഛായാചിത്രങ്ങളും വരച്ചു. ആയിടെ തിരുവനന്തപുരം സന്ദർശിച്ച മദ്രാസ് ചിത്രകലാലയത്തിൻെറ സൂപ്രണ്ടു് മി. ചീസ്ഹോം രവിവൎമ്മയുടെ ചിത്രങ്ങൾ കണ്ടു് അത്ഭുതപ്പെടുകയും അദ്ദേഹത്തെ മുക്തകണ്ഠം പുകഴ്ത്തുകയും ചെയ്തു. അടുത്ത അവസരത്തിൽ മദിരാശിയിൽവെച്ചു് നടത്താനുദ്ദേശിച്ചിരുന്ന ചിത്രപ്രദൎശനത്തിന്നു ഒരു ചിത്രമയക്കാൻ അദ്ദേഹം രവിവൎമ്മയെ പ്രേരിപ്പിച്ചു. ആ പ്രദൎശനത്തിൽ ഒന്നാംസ്ഥാ

നത്തിന്നർഹമായതു് രവിവർമ്മയുടെ ചിത്രമായിരുന്നു. ഗവൺമെൻറുടെ കീർത്തിമുദ്ര അദ്ദേഹത്തിന്നു നല്കി. ഇതു പല വിജയത്തിൻേറയും നാന്ദിയായിരുന്നു. രവിവർമ്മയുടെ തൂലികയിൽനിന്നു് ഒന്നിനു പിറകേ മറെറാന്നായി പുരാണങ്ങളിലെ പല കഥാപാത്രങ്ങളും ആലേഖ്യമായി.

പത്തൊമ്പതാംനൂററാണ്ടിൻെറ അന്ത്യത്തിലും ഇരുപതാംനൂററാണ്ടിൻെറ ആരംഭത്തിലും ഏതാണ്ടു് നാല്പതോളം സംവത്സരങ്ങൾ ഭാരതത്തിലെങ്ങും സൌന്ദര്യത്തിൻെറ സന്ദേശവാഹകനായി അദ്ദേഹം പുകഴ്ത്തപ്പെട്ടു. ആ ഭാവനാശാലി പുരാണകഥാപാത്രങ്ങളുടെ സജീവ ചിത്രങ്ങൾകൊണ്ടു് ഭാരതഭൂമിയിലാകെ ഒരു സൌന്ദര്യോത്സവം ആഘോഷിച്ചു. ആസേതുഹിമാചലം ഇന്നും ഭാരതീയഭവനങ്ങൾ രവിവർമ്മയുടെ ചിത്രങ്ങളാൽ അലംകൃതമാണു്.

കലയ്ക്കും മനുഷ്യജീവിതത്തിന്നും തമ്മിലുള്ള അഭേദ്യബന്ധം അദ്ദേഹം കണ്ടറിഞ്ഞു. ആധുനികഭാരതത്തിലാകമാനം കലാപരമായ ഉണർവുണ്ടാക്കുവാൻ അദ്ദേഹം യത്നിച്ചു. ബോംബെ നഗരത്തിൽ ഇദംപ്രഥമമായി ഒരു മുദ്രാലയം സ്ഥാപിച്ചു് ഭാരതീയ സംസ്കാരസങ്കല്പങ്ങൾ സാധാരണക്കാൎക്കുപോലും സുലഭമാക്കിയ രവിവർമ്മയെപ്പററി അറിയാത്ത ഗ്രാമീണർകൂടി ഉണ്ടായിരിക്കുകയില്ല. പല പ്രാവശ്യം ഇന്ത്യ മുഴുവൻ അദ്ദേഹം യാത്രചെയ്തിട്ടുണ്ടു്. മഹാരാജാക്കന്മാരും, ഗവൎണ്ണർമാരും, പ്രഭുക്കന്മാരും രവിവർമ്മയെക്കൊണ്ടു് ചിത്രമെഴുതിക്കുന്നതു് ജീവിതത്തിലെ അഭിമാനകരമായ കൃത്യങ്ങളിൽ ഒന്നായി ഗണിച്ചിരുന്നു.

സീത, ദമയന്തി, സാവിത്രി, ശകുന്തള തുടങ്ങിയ എത്രയെത്ര പുരാണനായികമാരെയാണ് ചായത്തിന്റെ സജീവ സൌന്ദര്യത്തിലേക്ക് രവിവമ്മ ആവാഹിച്ചത്! പ്രഭുക്കളുടെ ഉയച്ച്യും പാവപ്പെട്ടവരുടെ താഴ്ച്ചയും ഏക കാലത്ത് തൂലികക്കു വിഷയമാക്കിയ ആദ്യകാലത്തെ ഭാരതീയ ചിത്രകാരൻ അദ്ദേഹമായിരുന്നു. 1893-ൽ ചിക്കാഗോവിൽവെച്ച നടന്ന ലോകകലാപ്രദശനത്തിന്ന് ഇന്ത്യയിലെ കൊടിയ ദാരിദ്ര്യത്തെ ചിത്രീകരിയ്ക്കുന്ന ഒരു ചിത്രം അദ്ദേഹമയച്ചതും ഇതിന്ന് ഉത്തമോദാഹരണമാണ്. സമകാലസമുദായത്തെ മുഴുവൻ അവലോകനംചെയ്ത് അതിൽനിന്ന് പല രംഗങ്ങളും ആ ഭാവനാശാലി തന്റെ തൂലികക്കു വിഷയമാക്കീട്ടുണ്ട്.

കാലക്രമത്തിൽ അനവധി ശിഷ്യഗണങ്ങൾ അദ്ദേഹത്തിന്നുണ്ടായി. അത്യധ്വാനം അദ്ദേഹത്തിന്റെ ആരോഗ്യത്തെ നശിപ്പിച്ചു. 1906-ാമാണ്ട് ഒക്ടോബറിൽ ആ കലാകുതുകി ഭാരതീയരെയാകമാനം ദുഃഖസാഗരത്തിൽ ആഴ്ത്തി കാലയവനികയ്ക്കുള്ളിൽ തിരോധാനം ചെയ്തു.

സ്ഥിരോത്സാഹത്തിന്റെ ഒരുത്തമമാതൃകയായിരുന്നു രവിവമ്മ. കലാപരമായ വിദ്യാഭ്യാസമൊന്നുമില്ലാതേയും ഇന്ത്യയിൽനിന്ന് പുറമെ പോയി പാശ്ചാത്യകലാസമ്പ്രദായങ്ങളൊന്നും പഠിക്കാതേയും ലോകപ്രസിദ്ധനായ ആ കേരളീയ കലാകാരനെ എത്രതന്നെ പ്രശംസിച്ചാലും അധികമാകുന്നതല്ല.

**അത്ഥം.**

ജനനീപദം=മാതൃസ്ഥാനം. വിജൃംഭിതം=വദ്ധിച്ചത്. ഭാഗിനേയൻ=മരുമകൻ. അഭിരുചി=ഇഷ്ടം ആസേതുഹിമാചലം=രാമേശ്വരം മുതൽ ഹിമാലയംവരെ. തിരോധാനംചെയ്തു=മറഞ്ഞു.

## ചോദ്യങ്ങൾ.

1. ബാല്യത്തിൽത്തന്നെ രവിവർമ്മയ്ക്കു് കലാവാസന ഉണ്ടായിരുന്നു എന്നതിന്നു തെളിവെന്തു്?

2. ചിത്രകലയിൽ രവിവർമ്മയ്ക്കു ലഭിച്ച പ്രശസ്തിയ്ക്കിടയാക്കിയ സംഭവങ്ങളേതെല്ലാം?

3. ചിത്രകലയെ പോഷിപ്പിയ്ക്കാൻ അദ്ദേഹമെന്തുചെയ്തു?

4. രവിവർമ്മാചിത്രങ്ങൾക്കുള്ള പ്രത്യേകതകളെന്തെല്ലാം?

## വ്യാകരണം.

പ്രധാനവാക്യത്തിന്നു് അംഗിവാക്യമെന്നും അപ്രധാനവാക്യത്തിന്നു് അംഗവാക്യമെന്നും മുമ്പു പറഞ്ഞുവല്ലോ. ഒന്നിന്നും കീഴൊതുങ്ങാതെ ഒന്നിലധികം അംഗിവാക്യങ്ങൾ കൂടിയതിന്നു് **മഹാവാക്യ**മെന്നു പേർ. രാവണനെ രാമനും കംസനെ കൃഷ്ണനും കൊന്നു. രാവണനെ രാമനും ഹനിച്ചു. കംസനെ കൃഷ്ണനും കൊന്നു. എന്നു സമപ്രധാനമായ രണ്ടു് അംഗിവാക്യങ്ങൾ ചേൎന്നു നില്ക്കുന്നു. ഇതിൽ വാക്യത്തിന്റെ ഘടകമായ 'ഉം' രണ്ടിന്നും പ്രാധാന്യം നല്കി. ഇങ്ങനെയുള്ള വാക്യത്തിന്നു് മഹാവാക്യം (യൌഗികവാക്യം) എന്നുപറയും. ഇതു് അധികമായും പദ്യങ്ങളിൽ കാണാവുന്നതാണു്.

— :*! —

## 15. സനാഥൻ.

I

കാലത്തിനൊക്കുംപടിയീശ്വരൻെറ
കാരുണ്യവർഷം കിടയായ്കമൂലം
ഒരുഗ്രദുർഭിക്ഷനിപീഡയിൽ പെ-
ട്ടൊറീസ്സയിൽ പാരമുഴന്നു ലോകം.

പാടങ്ങളെല്ലാം മരുപോലെയായി
കുളങ്ങളെല്ലാം കുഴിമാത്രമായി
നോക്കുന്നിടത്തൊക്കെയുമെല്ലതിന്നും
വെളുത്തമണ്ണിൻ ചിരി മാത്രമായി.

നിശ്ശബ്ദമായ് വീചികൾ വായ്ച്ചു മിന്നി
നഭഃസ്ഥലം തീക്കടലെന്നപോലെ,
അതിൽ പറന്നു കഴുകിൻ കുലങ്ങൾ
കാലൻെറ കപ്പൽ പടയെന്നപോലെ.

പുകഞ്ഞുനീറും ചില രാത്രിമാത്രം
തെളിഞ്ഞു വാനത്തിലുയന്നചന്ദ്രൻ
ആക്കും കുടിപ്പാൻ കഴിയാത്തപാലാം
നിലാവു കോരിദ്ധാരയിൽ ചൊരിഞ്ഞു!

II

അക്കാലമദ്ദിക്കിൽ വസിച്ചിരുന്നു
സനാഥനെന്നുള്ളൊരു സാധുബാലൻ
പിതാവു മാതാ,വിരുസോദരന്മാ-
രിതാണു തൽ സ്നേഹവിതാനവാടം.

അവൎക്കു പണ്ടേ കൃഷിയാണു ജോലി,
അതൊക്കെയും തീരെ നശിച്ചുപോയി,
തൊഴുത്തിലെക്കാലികൾ ചത്തുപോയി
കഴുത്തിലെത്താലികൾ വിററുപോയി.

പാവം സനാഥന്റെ പിതാവൊടുക്കം
കൃതാന്തനെച്ചെന്നെതിരേല്ക്കുവാനോ,
ആരോടുമൊന്നും പറയാതെതന്നെ-
യെന്നേയ്ക്കുമായാപ്പടി വിട്ടുപോയി.

വയ്യാത്തമാതാ,വഥ നാലുമാറും
വയസ്സു ചെന്നോരു സഹോദരന്മാർ
ഇൗയുററവൎക്കായുഴറി സ്സനാഥൻ
പന്ത്രണ്ടിലയ്യോ പടുവൃദ്ധനായി.

കാലത്തു തീക്കട്ടയുദിച്ചിടുമ്പോൾ
പിച്ചത്തുണിത്തുണ്ടുമെടുത്തു ബാലൻ
പോകും ജഗത്തിൻ കരുണാരസത്തെ-
പ്പുകഴ്ന്നെടുക്കാൻ വഴി നോക്കിനോക്കി.

ഒഴക്കരിയ്ക്കുള്ളതു് നേടി വീട്ടിൽ
തിരിച്ചുവ,ന്നഷ്ടിയൊരുക്കിടുമ്പോൾ
പോരാതെ വിമ്മിക്കരയും കിടാങ്ങൾ-
ക്കവന്റെ പങ്കേകി,യവൻ സഹിയ്ക്കും.

'പഴങ്ങൾ തിന്നു ചുടു പാൽ കുടിച്ചു
പൂമ്പട്ടുടുത്തു പുഴയിൽത്തുടിച്ചു'
സനാഥനീമട്ടു കിനാവു കണ്ടു
കിടന്നുറങ്ങും, കരൾ നൊന്തെണീല്ക്കും.

പിന്നീടവൻ പിച്ചയിരന്നുപോകും
ദൃഢവ്രതം കൊച്ചുടലാന്നപോലെ;
വഴിയ്ക്കു പത്രങ്ങൾ പറിച്ചുതിന്നു
വിശപ്പടക്കാനവനഭ്യസിച്ചു.

III

അമട്ടൊരുന്നാളവനേറെമാഴ്കും
പോയിട്ടുമാഴക്കരി കിട്ടിയില്ല;
മടങ്ങുകെന്നോതി കുഴഞ്ഞ കാൽകൾ,
മുന്നോട്ടുപോകെന്നു മനസ്സുപേശീ.

തളൎന്നകാലിന്നൊരു ശക്തിതോന്നീ
മുന്നോട്ടു മുന്നോട്ടു നടന്നു ധീരൻ;
പഴത്തെഴും പൂഴി നിരത്തിലൂടെ
ക്ഷാമത്തിനെപ്പോലെയവൻ നടന്നു.

ഒടുക്കമെന്തിക്കു കുമാരനേതോ
കുഗ്രാമകൂപത്തിനടുക്കലെത്തീ
തണ്ണീരുകോരും ചില തന്വിമാരാ-
ക്ലാന്തന്നു പാഥസ്സു പകൎന്നു നൽകി.

കുമാരനോ നന്ദിപറഞ്ഞു, ചോറു
പൊതിഞ്ഞെടുത്തു, തിരിയേഗമിച്ചു;
കുഞ്ഞുങ്ങൾമേവും ചെറു കൂട്ടിലേക്കു
തീൻകൊണ്ടുപോവും കിളിയെന്നപോലെ.

അപ്പപ്പൊഴാച്ചോററിലൊരല്പമുണ്ണാ-
നവന്റെ വായിൽ കൊതിയൂറിടുമ്പോൾ,

അത്യാശയോടാറു കഴിഞ്ഞ കൺകൾ
തന്നെ പ്രതീക്ഷിപ്പതവൻ നിനയ്ക്കും.

ക്രമാൽ ക്രമാൽ ക്രൂരിരുളും പരന്നു
സ്വപ്നത്തിലെന്നോണമവൻ നടന്നു.
അമ്മട്ടു മുക്കാൽവഴി ചെന്നനേരം
ഒരശ്വത്ഥവൃക്ഷത്തിനടുക്കലെത്തി.

"ഇനി ക്ഷണം ഞാനിവിടെക്കിടക്കും
കുഴച്ചുനീറും കഴലൊന്നു ചായ്ക്കും
എന്നിട്ടു മുന്നോട്ടു നടക്കു"മെന്നോ-
ർത്തവൻ മരത്തിന്നടിയിൽക്കിടന്നു.

വാനത്തു വാരുററൊരു കൊച്ചുതാരം
വിരിഞ്ഞതും നോക്കിയവൻ കിടന്നു
അന്നേരമാക്കൊച്ചനനുസ്മരിച്ചു
തന്നമ്മതൻ സുന്ദരമന്ദഹാസം!

അവൻെറ നേത്രങ്ങളടഞ്ഞുപോയി
ഭാണ്ഡത്തിലെച്ചോറു തണുത്തുപോയീ
ഉണക്കിലയ്ക്കൊക്കമവൻെറദേഹം
മരുൽകിശോരൻ മൃദുവായ് തലോടി.

*    *    *    *    *

## IV

പിറേറന്നു കാലത്തതിലേനടക്ക-
മൊരശ്വഗൻ ബാലശവത്തെ നോക്കി,
അവൻ പൊതിച്ചോററരികത്തിരിയ്ക്കേ
വിശപ്പിനാൽ ചത്തതിൽ വിസ്മയിച്ചു!

(വൈലോപ്പിള്ളി)

## അൎത്ഥം.

ഉഗ്രദുർഭിക്ഷം=കൊടും വറുതി. വീചികൾ=തിരമാലകൾ. നഭഃസ്ഥലം=ആകാശം. ധര=ഭൂമി. വിതാനം=വിസ്തൃതി. കൃതാന്തൻ=കാലൻ. ക്ലാന്തൻ=തളൎന്നവൻ. പാഥസ്സ്=ജലം. അദ്ധ്വവൃക്ഷം=വഴിയരികിലുള്ള വൃക്ഷം. കഴൽ=കാൽ. മരുൽക്കിശോരൻ=ഇളംതെന്നൽ. അദ്ധ്വഗൻ=വഴിയാത്രക്കാരൻ.

## ചോദ്യങ്ങൾ.

1. ഒറീസ്സയിൽ ദുർഭിക്ഷമേതുവിധം നടമാടിയിരുന്നു?

2. സനാഥൻെറ കുടുംബജീവിതത്തെക്കുറിച്ച ഒരാസ്വാദനമെഴുതുക.

3. ആ സാധുബാലൻ കണ്ട കിനാവെന്തായിരുന്നു?

4. സനാഥബാലൻ എന്തിനായിട്ടാണ് ബാലികമാരോടു നന്ദിപറഞ്ഞത്?

5. വഴിയരികത്തുള്ള മരച്ചുവട്ടിൽ കിടന്ന ആ ബാലൻ എന്തു വിചാരിച്ചു?

6. പിറേറന്നു വഴിപോക്കർ അവിടെ കണ്ടതായ കാഴ്ചയെന്തായിരുന്നു?

---

## 16. മാനിച്ചനും വിക്രമനും.

ക്രിസ്ത്വാബ്ദത്തിന്റെ ആരംഭത്തിൽ കേരളം, മലയാള ബ്രാഹ്മണക്ക് അധീനമായിരുന്നു എന്നാണ് ഐതിഹ്യം. എന്നാൽ അവക്ക് രാജ്യഭരണത്തിന്ന വേണ്ട സാമത്ഥ്യം ഉണ്ടായിരുന്നില്ല. അതിനാൽ അവർ ചോളം, പാണ്ഡ്യം മുതലായ പരദേശങ്ങളിൽനിന്ന് ഓരോ രാജാക്കന്മാരെ വരുത്തി അവരെക്കൊണ്ടു പന്ത്രണ്ടീതുകൊല്ലത്തേയ്ക്ക് രാജ്യരക്ഷ ചെയ്യിച്ചുവന്നു. ഈ രാജാക്കന്മാർ ആകുന്നു പെരുമാക്കന്മാർ. ക്രിസ്ത്വാബ്ദം പതിനൊന്നാംശതവഷംവരേയും പെരുമാക്കന്മാർ കേരളം രക്ഷിച്ചതായി കാണുന്നു.

ഒടുവിലത്തെ ചേരമാൻ പെരുമാളുടെ ജന്മഭൂമി ചോളദേശമായിരുന്നു. അദ്ദേഹം കേരളത്തിൽ വന്ന് കച്ചവടത്തിന്നും മററും അഭിവൃദ്ധി വരുത്തി രാജ്യത്തെ ഐശ്വര്യവത്താക്കിത്തീർത്തു. അതിനാൽ ക്ലിപ്തകാലം കഴിഞ്ഞപ്പോൾ അദ്ദേഹത്തെ പിരിച്ചയയ്ക്കുന്നതിന്ന് ജനങ്ങൾക്ക മനസ്സുവന്നില്ല. പെരുമാൾ അവരുടെ അപേക്ഷയനുസരിച്ച് വീണ്ടും പന്ത്രണ്ടുകൊല്ലം രാജ്യപരിപാലനം ചെയ്തു. അതുകൊണ്ടും പ്രജകൾക്ക മതിയായില്ല. മൂന്നാമതും പന്ത്രണ്ടുകൊല്ലത്തേയ്ക്ക് അദ്ദേഹംതന്നെ രാജ്യഭാരം ചെയ്യേണമെന്ന് അവർ നിർബ്ബന്ധിച്ചു. ആ നിർബ്ബന്ധത്തിന്ന് പെരുമാൾ കീഴടങ്ങുകയും ചെയ്തു. ഉത്തമനായ രാജാവിനെ പ്രജകൾ എങ്ങനെ ഉപേക്ഷിയ്ക്കും? പ്രജകളുടെ ഭക്തിപൂർവ്വമായ അപേക്ഷയെ രാജാവ് എങ്ങനെ തിരസ്കരിയ്ക്കും?

കീഴ്നടപ്പിന്ന് വിപരീതമായ ഈ ഏപ്പാട്ട് സമീപസ്ഥനായ പാണ്ഡ്യരാജാവിന്ന് വിരോധമായിപ്പരിണമിച്ചു. ആദ്യത്തെ പന്ത്രണ്ടുകൊല്ലം കഴിയുമ്പോൾത്തന്നെ കേരളീയർ തന്നോടു രാജ്യരക്ഷചെയ്യുവാൻ പ്രാത്ഥിയ്ക്കുമെന്ന് അദ്ദേഹം കരുതിയിരുന്നു. പന്ത്രണ്ടു പോയിട്ട് ഇരുപത്തിനാലുകൊല്ലം കഴിഞ്ഞതിൽപ്പിന്നെയും ആ ആശ ഫലിയ്ക്കുന്ന ലക്ഷണം കണ്ടില്ല. "ചേരമാൻ! കൊള്ളാം! ഭജനം മൂത്ത് ഊരാണ്മയായി! ആകട്ടെ, കാണിച്ചുകൊടുക്കാം" എന്നു പറഞ്ഞുകൊണ്ട് അദ്ദേഹം ഒരു വലിയ സൈന്യത്തെ ശേഖരിച്ചു. അന്ന് പാണ്ഡ്യയിൽനിന്ന് മലയാളത്തിലേയ്ക്ക് ആനമലമാൎഗ്ഗമായി കടക്കുവാൻ എളുപ്പമുണ്ടായിരുന്നു. രാജാവും സൈന്യവും ആ വഴി കടന്ന് കോട്ടയും കിടങ്ങും ഉറപ്പിച്ച് പാളയമടിച്ചു പാൎത്തു.

അപ്രതീക്ഷിതമായ ഈ സംഭവം അധികമായി പെരുമാളെ വ്യാകുലപ്പെടുത്തി. പോരിനുവേണ്ട മുൻകരുതലുകളൊന്നും താൻ ചെയ്തിരുന്നില്ല. പ്രബലനും പരാക്രമശാലിയുമായ പാണ്ഡ്യനെ ജയിക്കുന്നത് പ്രയാസമെന്നു തോന്നി. പെരുമാളുടെ ഭടന്മാർ ഒന്നിലധികം പ്രാവശ്യം ശത്രുസൈന്യങ്ങളോടെതിൎത്തു. എന്നാൽ പൎവ്വതംപോലെയുള്ള പാണ്ഡ്യൻെറ പ്രാകാരത്തെ ലംഘിയ്ക്കുന്നതിന്ന് അവൎക്ക് കഴിഞ്ഞില്ല. ഓരോ പ്രാവശ്യവും ഉത്സാഹഭംഗത്തോടുകൂടി, ആ സാധുക്കൾ പിന്മാറി. ഇങ്ങനെ കാലം കുറെ കഴിഞ്ഞു. പെരുമാളുടെ ശക്തി ക്രമേണ ക്ഷയിച്ചു. പാണ്ഡ്യരാജാവു ജയഭേരി അടിച്ചുകൊണ്ടു മലയാളക്കരയുടെ തലസ്ഥാനമായ തിരുവഞ്ചിക്കുളത്തെക്കു തിരിച്ചു.

കാൎയ്യങ്ങൾ അപകടമായി; പ്രജകൾ വ്യസനിച്ചു; രാജാവു് അമ്പരന്നു. വലുതായ ആപത്താണല്ലോ വന്നുചേൎന്നതു്. എല്ലാവരും ഒന്നിച്ചുകൂടി മേൽ വേണ്ട സംഗതികൾ നിരൂപിച്ചു. അപ്പോൾ അവരിൽ ഒരാൾ, മാനിച്ചനെന്നും വിക്രമനെന്നും രണ്ടു ഏറാടി യുവാക്കൾ പൂന്തുറയ്ക്കു സമീപം ആയുധാഭ്യാസം ചെയ്യുന്നുണ്ടെന്നും, ശൂരന്മാരും സ്വദേശസ്നേഹികളുമായ അവൎക്കു് പാണ്ഡ്യനെ ജയിക്കുവാൻ കഴിയുമെന്നും പറഞ്ഞു. അതു കേട്ടവൎക്കു് ഒരു കഥപോലെ തോന്നി. പെരുമാൾതന്നെ "മുലകുടി മാറാത്ത ഈ കിടാങ്ങൾ പടയിലെന്തുകാട്ടും? കുലയാനയ്ക്കു കഴിയാത്തതു് കുഴിയാനയോ? ഇതെന്തസംബന്ധം?" എന്നു ചോദിച്ചു. അപ്പോൾ ആ പൌരൻ "അങ്ങനെ കല്പിയ്ക്കരുതു്, വയസ്സല്ല, പൌരുഷമാണു് കാൎയ്യം" എന്നു് വീണ്ടും സധൈൎയ്യം അറിയിച്ചു.

അപ്പോഴേയ്ക്കു് പ്രതിവിധി എന്തെങ്കിലും പ്രയോഗിയ്ക്കാതെ തരമില്ലെന്നുള്ള പതനമായിക്കഴിഞ്ഞു. പെരുമാൾ ആലോചിച്ചു: "ഭാവി ആരുകണ്ടു? രാമലക്ഷ്മണന്മാർ ഏതു വയസ്സിലാണു് വിശ്വാമിത്രമഹൎഷിയുടെ യാഗം രക്ഷിച്ചതു്? ശ്രീകൃഷ്ണൻ ഏതു വയസ്സിലാണു് കംസനെ കൊന്നതു്? ശരി വയസ്സല്ല, പൌരുഷംതന്നെയാണു് കാൎയ്യം. ഏതായാലും ഇവിടെ അററ കൈയായിരിയ്ക്കുന്നു. ഫലിയ്ക്കുന്ന ഔഷധം ഫലിയ്ക്കട്ടെ" എന്നും മററും വിചാരിച്ചു് ഒരു വിധത്തിൽ മനസ്സുറപ്പുവരുത്തി. പൂന്തുറയ്ക്കു് ആളയച്ചു യുവാക്കന്മാരെ വരുത്തുക എന്നുതന്നെ തീൎച്ചപ്പെടുത്തി.

മാനിച്ചനും വിക്രമനും ആയുധവിദ്യ അഭ്യസിച്ചുവ ന്നതു് ഉണ്ണിക്കുമാരൻനമ്പിയാർ എന്നൊരാശാൻെറ കീ ഴിലായിരുന്നു. അദ്ദേഹത്തിൻെറ പേക്ക് ഉണ്ണികളെ കൂട്ടി ച്ചുകൊണ്ടു് ഉടൻതന്നെ തിരുവഞ്ചിക്കുളത്തു് വന്നുചേര ത്തക്കവണ്ണം ഒരു തിരുവെഴുത്തു പെരുമാൾ കൊടുത്തയച്ചു. നമ്പിയാർ ആ എഴുത്തു ശിഷ്യന്മാരെ കാണിച്ചു.

മാനിച്ചൻ പറഞ്ഞു:—"ഒരു ശത്രു നമ്മുടെ നാടടക്കാൻ വരികയോ? അവൻെറ കഥ ഈ നിമിഷത്തിൽക്ക ഴിയ്ക്കണം".

നമ്പി:—"അതു നിങ്ങൾക്കു് കഴിയുമോ?"

വിക്രമൻ:—"ആശാൻെറ അനുഗ്രഹമുണ്ടെങ്കിൽ അതും അതിനപ്പുറവും ഞങ്ങൾക്കു് കഴിയും".

നമ്പി:—"നിങ്ങൾ രണ്ടുപേരേ ഉള്ളല്ലോ?"

മാനിച്ചൻ:—"ഈ കാര്യത്തിന്നു് രണ്ടുപേർതന്നെ വേണ മെന്നില്ല. ആണത്തമുള്ള ഒററയൊരുത്തൻ മതി".

നമ്പി:—"ശരിതന്നെ. തൻെറ ബലം എത്രയ്ക്കുണ്ടെന്നു് മനുഷ്യൻ അറിയുന്നില്ല. അറിഞ്ഞാൽ എത്ര നന്നാ യിരുന്നു! മനസ്സുതന്നെ മാർഗ്ഗം. നാമെന്തു വിചാരി യ്ക്കുന്നുവോ അതു് നമുക്കു നടത്താം. എന്താഗ്രഹി യ്ക്കുന്നുവോ അതു സാധിയ്ക്കാം. വ്യവസായം മാത്രമേ വേണ്ടതുള്ളൂ. ഈ തത്വം നിങ്ങൾ ധരിച്ചുവോ എന്നു് മനസ്സിലാക്കുവാനാണു് ഞാൻ ഒന്നാരണ്ടു് ചോദ്യങ്ങൾ ചോദിച്ചതു്."

ആശാനും ശിഷ്യന്മാരുംകൂടി ഉടൻതന്നെ തിരുമു മ്പിലേയ്ക്കു തിരിച്ചു. വഴിയ്ക്കുവെച്ചു് അവർ അത്ഭുത കരമായ ഒരു കാഴ്ച കണ്ടു. ഒരു ദിയ്ക്കിൽ ഏഴു പത്തുക്കാർ

അട്ടത്തട്ടത്തായി ചത്തുകിടക്കുന്നു. അതിൽ ഒരു പശ്ശുവിൻെറ ശവത്തെ മാത്രം പതിന്നാലു കഴുകന്മാർ വളഞ്ഞിരിയ്ക്കുന്നു. മററുള്ള ശവങ്ങളെ ഒരു കഴുകൻപോലും തീണ്ടുന്നുമില്ല. "ഇതെന്താശ്ചര്യമാണു്?" എന്നു് നമ്പിയാർ ചോദിച്ചു.

മാനി:—"ഇതിൻെറ തത്വം ഞാൻ പറയാം. ഓരോ പ്രാണിവർഗ്ഗത്തിലും ആ വർഗ്ഗത്തിനുവേണ്ട ഗുണങ്ങൾ തികഞ്ഞ പ്രാണികൾ അപൂർവ്വമായേ കാണുകയുള്ളു. ഈ ഏഴു പശ്ശുക്കളിൽ ഒന്നിനേ വർണ്ണഗുണം ഉണ്ടായിരുന്നുള്ളു. അതാണു് അതിനെ മാത്രം കഴുകുകൾ സമീപിയ്ക്കുന്നതു്".

വിക്ര:—"പക്ഷികളിൽക്കൂടി ഈ വിവേകം കാണുന്നുവല്ലോ".

മാനി:—"വിവേകമില്ലാത്ത പ്രാണി മനുഷ്യൻ മാത്രമാണു. അവൻ പുറംപൂച്ചു കണ്ടു മയങ്ങുന്നു. മിന്നുന്നതെല്ലാം പൊന്നെന്നാണു് അവൻെറ വിചാരം. ആണും പെണ്ണും വേർതിരിയ്ക്കുവാൻ അവനെക്കൊണ്ടു് സാധിയ്ക്കുന്നില്ല. കണ്ണുണ്ടെങ്കിലും കുരുടൻെറ നിലയിലാണു് അവൻെറ കാലക്ഷേപം".

ആശാൻ യുവാക്കന്മാരുടെ ബുദ്ധിശക്തികണ്ടു് അത്ഭുതപ്പെട്ടു. തിരുവഞ്ചിക്കുളത്തെത്തിയപ്പോൾ പെരുമാൾ അവരുടെ യുദ്ധസാമർത്ഥ്യത്തെ പലപ്രകാരത്തിൽ പരീക്ഷിച്ചു.

ആ പരീക്ഷകളിലൊക്കെയും അവർ ജയിച്ചു. "നിങ്ങൾതന്നെ പടത്തലവന്മാർ" എന്നു പറഞ്ഞു് അദ്ദേഹം അവരെ സേനാനായകന്മാരാക്കി യുദ്ധത്തിനു നിയോഗിച്ചു. തലസ്ഥാനത്തുണ്ടായിരുന്ന സൈന്യത്തോടുകൂടി ശത്രുജയത്തിനായി ആ യുവാക്കന്മാർ തിരിക്കുകയും ചെയ്തു.

ഒരു ലക്ഷത്തോളം ഭടന്മാരുള്ള ആ സൈന്യത്തെ മാനിച്ചനും വിക്രമനും സൂക്ഷ്മമായി പരിശോധിച്ചു. യുദ്ധത്തിനുവേണ്ട കരുത്തുള്ളവർ പതിനായിരം പേർ മാത്രമേ ഉണ്ടായിരുന്നുള്ളു. ഏതു സംഘത്തിനും യോഗ്യന്മാർ ബലമെന്നും, അയോഗ്യന്മാർ ബലക്ഷയമെന്നും അവർ നല്ലപോലെ ധരിച്ചിരുന്നു. ബാക്കിപ്പേരോടു തിരിച്ചു് അവരവരുടെ നാടുകളിലേയ്ക്കു് പൊയ്ക്കൊള്ളുവാൻ അവർ ഉപദേശിച്ചു. എങ്കിലും ഭടന്മാർ അതു അനുസരിച്ചില്ല. അതിനാൽ പതിനായിരം പേരെ ഒരു ഭാഗവും ശേഷം പേരെ മറ്റൊരു ഭാഗവുമായി അവർ വേർതിരിച്ചു. മാനിച്ചനും വിക്രമനും അവരുടെ പതിനായിരത്തോടുകൂടി പാണ്ഡ്യസൈന്യത്തിന്റെ വലത്തേത്തലയ്ക്കൽ എത്തി. ഇടത്തേത്തലയ്ക്കൽ മറ്റുള്ളവരും പടയേറ്റു. ഇടത്തേത്തലയ്ക്കൽ ശത്രുക്കൾ ജയിച്ചുവെങ്കിലും വലത്തേത്തലയ്ക്കൽ തോറ്റു പിന്മാറേണ്ടിവന്നു. അതിനാൽ അവർ ഭഗ്നാശന്മാരായി ആനമലയ്ക്കു കിഴക്കുള്ള തങ്ങളുടെ മഹത്തായ പ്രാകാരത്തെത്തന്നെ ശരണംപ്രാപിച്ചു.

അവിടെയും മാനിച്ചനും വിക്രമനും പാഞ്ഞെത്തി. മറ്റുള്ളവർക്കു ദുർഗ്ഗമമായിത്തോന്നിയിരുന്ന ആ കോട്ട മൂന്നു ദിവസംകൊണ്ടു പിടിച്ചു.

ആ അവസരത്തിൽ ഒരപകടം പററി. ശത്രുഭടന്മാരിൽ ഒരാൾ മാനിച്ചന്നെ വിഷലിപ്തമായ ഒരു ബാണം പ്രയോഗിച്ചു താഴെ വീഴ്ത്തി. മുറിവു അപായകരമാണെന്നും മരണം അടുത്തിരിക്കുന്നുവെന്നും അദ്ദേഹം ധരിച്ചു. അതുകൊണ്ടെന്താണ്? ആ ധീരൻ ലേശംപോലും അധൈര്യപ്പെടുകയോ വ്യസനിക്കുകയോ ചെയ്തില്ല. "ശത്രുജയം ഇപ്പോൾ സമ്പൂർണ്ണമായിരിക്കുന്നു. ഇതല്ലാതെ ഏതാണ് ഒരു യോദ്ധാവിന്റെ മരണത്തിന്ന് ഉചിതമായ സന്ദർഭം?" എന്നു ചോദിച്ചുകൊണ്ടു പ്രസന്നനായി, ചരിതാർത്ഥനായ ആ യുവാവു് പ്രാണത്യാഗം ചെയ്തു.

വിക്രമൻ ശേഷിച്ച ഭടന്മാരുമായി തിരുവഞ്ചിക്കുളത്തെത്തി പെരുമാളെ കണ്ടു. രാജാവിന്നും പ്രജകൾക്കും രണശൂരനായ സേനാനായകനെപ്പററിയുള്ള മതിപ്പിന് അതിരില്ലായിരുന്നു. പെരുമാൾ വിക്രമനോടു അദ്ദേഹത്തെ തന്റെ അവകാശിയാക്കേണമെന്ന ആഗ്രഹമുള്ളതായി അരുളിച്ചെയ്തു. അതിന്നു വിക്രമൻ "അടിയൻ ഏട്ടന്റെ അസ്ഥിസ്ഥാപനത്തിന്നായി കാശിയ്ക്കു വിട കൊള്ളുന്നു. തിരിയെ വിട കൊള്ളുമ്പോൾ തിരുവുള്ളംപോലെ ചെയ്യുന്നതു് അനുഗ്രഹമായിരിയ്ക്കും" എന്നറിയിച്ചു. അതിന്ന പെരുമാൾ പൂർണ്ണമനസ്സോടുകൂടി അനുവാദവും കൊടുത്തു. പിന്നെ കുറേക്കാലത്തേയ്ക്കു വിക്രമനെപ്പററി യാതൊന്നും കേൾക്കാനില്ലായിരുന്നു.

പാണ്ഡ്യരാജാവുമായുള്ള യുദ്ധത്തിന്നുശേഷം മലയാളബ്രാഹ്മണർ ചേരമാൻ പെരുമാളെ കേരളത്തിന്റെ സ്ഥിരചക്രവർത്തിയായി അഭിഷേകം ചെയ്തു. അതുനിമിത്തം

തൻെറ പിൻവാഴ്ചക്കാരെ നിയമിയ്ക്കുന്നതിന്നുള്ള അധികാരം പെരുമാൾക്കു സിദ്ധിയ്ക്കുയും അതിൻെറ ഫലമായി അവസാനകാലത്തിൽ അദ്ദേഹം കേരളത്തെ പല പ്രഭുക്കന്മാൎക്കുമായി വിഭജിച്ചുകൊടുക്കുകയും ചെയ്തു. വിക്രമനെ തൻെറ അനന്തരവനായി അംഗീകരിച്ചുകൊള്ളാമെന്നുള്ള വാഗ്ദാനം ആ സന്ദർഭത്തിൽ പെരുമാൾ മറന്നുപോയി. രാജ്യവിഭാഗം കഴിഞ്ഞപ്പോഴാണ് യുവാവ് തിരിച്ചെത്തിയതു്. "നാട്ടു ഞാൻ പലൎക്കുമായി വിഭജിച്ചുകൊടുത്തുപോയല്ലൊ, എന്താണ് ചെയ്യേണ്ടതു്? സ്വല്പം മുമ്പെ വന്നിരുന്നുവെങ്കിൽ എല്ലാററിനും നിവൃത്തിയുണ്ടായിരുന്നു. ഇനി ആകപ്പാടെ ഒരു കോഴി കൂകിയാൽ കേൾക്കാവുന്ന ദേശവും കുറെ ചുള്ളിക്കാടും മാത്രം ബാക്കിയുണ്ടു്. അതു വേണമെങ്കിൽ തരാം. എൻെറ മുദ്രവാൾ ഞാനാൎക്കും കൊടുത്തുകഴിഞ്ഞിട്ടില്ല. അതും തരാം" എന്നു പെരുമാൾ വളരെ വിഷാദത്തോടുകൂടിപ്പറഞ്ഞു. അതിന് വിക്രമൻ "അതുമതി. അടിയൻ ചത്തും കൊന്നും അടക്കിക്കൊള്ളാം. ശൌൎയ്യമുണ്ടെങ്കിൽ സമ്പത്തിന്നോ ഞെരുക്കം?" എന്നു അറിയിച്ചു. അതുകേട്ടു പെരുമാൾ സന്തോഷത്തോടുകൂടി വിക്രമനെ ആലിംഗനം ചെയ്തു് തൻെറ മുദ്രവാളും മേൽ വിവരിച്ച ദേശവും അദ്ദേഹത്തിന്നു കൊടുത്തു.

ഈ മാനവിക്രമന്മാരാണ് സാമൂതിരി മഹാരാജാക്കന്മാരുടെ വംശസ്ഥാപകന്മാർ. ആദ്യം കോഴി കൂകിയാൽ കേൾക്കാവുന്ന ദേശമായിരുന്നു കോഴിക്കോട്ടു്. അതു പിന്നീട്ടു് പ്രബലമായ ഒരു രാജ്യത്തിൻെറ തലസ്ഥാനമായതും മാനവിക്രമന്മാരുടെ പിൻവാഴ്ചക്കാർ "ചത്തും കൊന്നും

അടക്കി" മല മുതൽ കടൽവരെയുള്ള ദേശങ്ങൾക്ക് അധിപന്മാർ എന്നർത്ഥമുള്ള കുന്നലക്കോനാതിരിമാർ എന്ന പദത്തെ പ്രാപിച്ചതും ചരിത്രപ്രസിദ്ധമാണല്ലോ!

(ഉള്ളൂർ)

## അർത്ഥം.

ക്ലിപ്തകാലം=നിശ്ചിതകാലം. തിരസ്കരിക്കുക=തള്ളിക്കളയുക. പ്രാകാരം=കോട്ടമതിൽ. പതനം=ഘട്ടം. വ്യവസായം=ഉത്സാഹശീലം. ഭഗ്നാശന്മാർ=നിരാശപ്പെട്ടവർ. ദുർഗ്ഗമം=കടപ്പാൻ കഴിയാത്തതു്.

## ചോദ്യങ്ങൾ.

1. ക്രിസ്താബ്ദത്തിന്റെ ആരംഭത്തിൽ കേരളം ആർക്കധീനമായിരുന്നു?
2. പെരുമാക്കന്മാർ എന്നാൽ ആർ? പെരുമാൾവാഴ്ച കേരളത്തിൽ എതുവരെ നിലനിന്നു?
3. പാണ്ഡ്യരാജാവു് കേരളത്തെ ആക്രമിപ്പാൻ കാരണമെന്തു്?
4. പരാജിതനായ ചേരമാൻപെരുമാൾ ആരെയാണു് രാജ്യരക്ഷക്കായി വിളിച്ചതു്?
5. രാജ്യത്തെ ഒരു ശത്രു ആക്രമിച്ചിരിക്കുന്നുവെന്നു് കേട്ടപ്പോൾ മാനിച്ചൻ എന്തു പറഞ്ഞു?

6. മാനിച്ചവിക്രമന്മാരുടെ കീഴിൽ കേരളീയർ പാണ്ഡ്യന്മാരുമായി ഏററുമുട്ടിയപ്പോൾ എന്തു സംഭവിച്ചു?

7. രണശൂരനായ വിക്രമനെ പെരുമാൾ ഏതുവിധം ആദരിച്ചു?

8. പെരുമാൾ വിക്രമനു് കോഴി കൂകിയാൽ കേൾക്കുന്ന സ്ഥലംമാത്രം കൊടുപ്പാൻ കാരണമെന്തു്?

---



## 17. കൈത്തറിവ്യവസായം.

ചരിത്രാതീതകാലങ്ങളിൽപ്പോലും പാശ്ചാത്യ പൌരസ്ത്യരാജ്യങ്ങളിൽ ഇന്ത്യയുടെ പേരിനും പെരുമയ്ക്കും കാരണമായിത്തീൎന്ന ഒന്നാണു് നമ്മുടെ കൈത്തറിവ്യവസായം. ഭാരതീയകലാവൈശിഷ്ട്യം ഇതരരാജ്യങ്ങൾക്കു അളവപ്പെട്ടതു് വസ്ത്രവ്യവസായം വഴിയായിരുന്നു. ആദിമകാലങ്ങളിൽത്തന്നെ പരിഷ്കൃതങ്ങളായി എണ്ണപ്പെട്ടിരുന്ന ഈജിപ്തു്, ഗ്രീസ്, ഇററലി തുടങ്ങിയ രാജ്യങ്ങൾ നമ്മുടെ നാട്ടിലെ കൈത്തറിവസ്ത്രങ്ങൾ സുലഭമായി ഉപയോഗിച്ചുപോന്നിരുന്നു. ബങ്കാളിലെ ഡാക്ക എന്ന സ്ഥലത്തു നെയ്തിരുന്ന മസ്‌ലിൻ തുണിയുടെ വിശേഷാൽത്തരമായ നേൎമ്മയേയും മേന്മയേയും പുകഴ്ത്തുന്ന ചരിത്രശകലങ്ങൾ സുലഭമാണു്. ഇന്ത്യയിലെ ഒരു രാജപ്രതിനിധി ഒരു പൊളിച്ച നാളികേരത്തേക്കാൾ വലിപ്പംകുറഞ്ഞ ഒരു വിചിത്രരത്നച്ചെപ്പു് പേൎസ്യയിലെ സുൽത്താനു് കാഴ്ചവെച്ചതായും, ചെപ്പുതുറന്നു നോക്കിയപ്പോൾ അതിൽ അറുപതുമുഴം നീളത്തിലുള്ള ഒരു മസ്‌ലിൻ തലപ്പാവു് അടക്കം ചെയ്തിട്ടുള്ളതുകണ്ടു് സുൽത്താൻ അത്ഭുതപ്പെട്ടതായും ചരിത്രകാരന്മാർ രേഖപ്പെടുത്തീട്ടുണ്ടു്.

ഈജിപ്തിലെ രാജാവു് ഒരിക്കൽ മകളുടെ വസ്ത്രധാരണരീതിയെക്കുറിച്ചു് ആക്ഷേപിക്കാനിടയായി. ഉടുപ്പിൻെറ നേൎമ്മയാൽ ദേഹം മുഴുവൻ പുറത്തുകാണുന്നുണ്ടെന്നായിരുന്നു രാജാവിൻെറ ആക്ഷേപത്തിന്നു കാരണം. ഒന്നിനുമീതെ മറെറാന്നായി ഏഴു മസ്ലിൻ ഉടുപ്പുകൾ താൻ ധരിച്ചിട്ടുണ്ടെന്നും എന്നിട്ടും ശരീരം നല്ലവണ്ണം ആച്ഛാദിതമായിട്ടില്ലെങ്കിൽ താൻ കുററക്കാരിയല്ലെന്നുമായിരുന്നു

വത്രെ രാജകുമാരിയുടെ മറുപടി. മസ്ലിൻതുണികൊണ്ടു ണ്ടാക്കിയ ഉടുപ്പിട്ട് പള്ളിയിലേക്കു പോയിക്കൂടെന്നു ക്രിസ്തുമതാദ്ധ്യക്ഷനായ പോപ്പ് കല്പിച്ചതും അതിൻെറ അത്ഭുതകരമായ നേർമ്മയ്ക്കു ഉത്തമദൃഷ്ടാന്തമാണ്. വിദേശങ്ങളിലെ കവികൾ ഇന്ത്യയിൽ നെയ്ത വസ്ത്രങ്ങളെ വർണ്ണിപ്പാൻ സന്ധ്യാനീഹാരം, ചിലന്തിവല എന്നീ പദങ്ങളാണ് ഉപയോഗിച്ചിരുന്നതു്. ദൂരസ്ഥങ്ങളായ വിദേശങ്ങളിൽ മസ്ലിൻതുണിക്കു മാത്രമല്ല പ്രശസ്തിയും പ്രചാരവും ലഭിച്ചിരുന്നതു്. ഗുജറാത്തിലേയും മധുരയിലേയും കസവുവസ്ത്രങ്ങൾ, ആസ്സാമിലെ മിനുത്ത പട്ടുകൾ, കാശ്മീരത്തിലും കാശിയിലും തെക്കെ ഇന്ത്യയിലെ പല കേന്ദ്രങ്ങളിലും നെയ്തിരുന്ന വിവിധവും വിചിത്രവുമായ തുണിച്ചരക്കുകൾ ഇവയ്ക്കെല്ലാം ലോകത്തിലെങ്ങും നല്ല നല്ല കമ്പോളങ്ങൾ ഉണ്ടായിരുന്നു. അതുകാരണം വിദേശീയരായ വ്യാപാരികൾ ഇന്ത്യയിൽനിന്നും ധാരാളം കൈത്തറിവസ്ത്രങ്ങൾ വാങ്ങിക്കൊണ്ടുപോയി അമിതമായ ലാഭം നേടിയിരുന്നു. പത്തൊമ്പതാംനൂററാണ്ടിൻെറ ആരംഭംവരെ ഏതാണ്ട് സ്ഥിതി ഇതുതന്നെയായിരുന്നു.

ഇംഗ്ലണ്ടിലെ വ്യവസായവിപ്ലവത്തെത്തുടന്ന് നില പാടെ മാറി. അതുവരെ പരിഷ്കൃതപാശ്ചാത്യരാജ്യങ്ങളിലെ വസ്ത്രാവശ്യങ്ങൾ ഒട്ടുമുക്കാലും നിവ്വഹിച്ചുപോന്നിരുന്ന ഇന്ത്യയിൽനിന്ന് ഇംഗ്ലണ്ട് മുതലായ രാജ്യങ്ങളിലേക്കുള്ള കയററുമതി കുറഞ്ഞുതുടങ്ങിയെന്നുമാത്രമല്ല, അവിടങ്ങളിൽനിന്ന് ഇന്ത്യയിലേക്കു ആദായകരമായ പരുത്തിവസ്ത്രങ്ങൾ ധാരാളമായി ഇറക്കുമതി ചെയ്യാനും തുടങ്ങി. 1816—17-ൽ ഇന്ത്യയിൽനിന്ന് 165 ലക്ഷം ഉറ

പ്പിക വിലയ്ക്കുള്ള പരുത്തിവസ്ത്രങ്ങൾ കയററി അയക്കപ്പെട്ടിരുന്നു. 1830—31 ആകുമ്പോഴേയ്ക്കും ഈ ഇനത്തിൽപ്പെട്ട കയററുമതിയുടെ ആകത്തുക 8 ലക്ഷം ഉറുപ്പിക മാത്രമായി ചുരുങ്ങി. ഇംഗ്ലണ്ടിലെ വ്യവസായവിപ്ലവം ഇന്ത്യൻപരുത്തിവസ്ത്രവ്യവസായത്തിന്നു് വരുത്തിത്തീൎത്ത കെടുതി ഇതിൽനിന്നും വെളിപ്പെടുന്നതാണു്.

കച്ചവടത്തിന്നുവന്ന പൂൎവ്വേന്ത്യാസംഘക്കാർ ഇതിന്നിടയ്ക്കു് രാജ്യാധിപതികളായിക്കഴിഞ്ഞിരുന്നു. അവർമുഖേന നമ്മുടെ കൈത്തറിവ്യവസായത്തെ നശിപ്പിക്കുവാൻ ഇംഗ്ലണ്ടിലെ വ്യവസായശാലാധികൃതന്മാർ പ്രയത്നം ചെയ്തു. ഇവിടെയുണ്ടായിരുന്ന പരുത്തി മുഴുവൻ നല്ല വിലകൊടുത്തു വാങ്ങുവാനായിരുന്നു ആ വൎത്തകസംഘം ആദ്യമായി നോക്കിയതു്. നേരിയ വസ്ത്രങ്ങൾ നെയ്തിരുന്നവരുടെ കൈവിരലുകൾ മുറിച്ചുകളയാൻകൂടി അവർ മടിക്കാതിരുന്നില്ല. രമേശചന്ദ്രദത്തൻ "ഇന്ത്യയുടെ സാമ്പത്തികചരിത്രം" എന്ന സുപ്രസിദ്ധ ഗ്രന്ഥത്തിൽ കൈത്തറിവ്യവസായത്തിൻെറ ചരിത്രത്തിലെ ഹൃദയഭേദകമായ ഈ ഘട്ടത്തെക്കുറിച്ചു സവിസ്തരമായി പ്രതിപാദിയ്ക്കുന്നുണ്ടു്.

ഇങ്ങിനെ കൈത്തറിവ്യവസായം അടിച്ചമൎക്കപ്പെട്ടു. ഇതിൻെറ ഫലമായി ഭാരതീയൎക്കു് വില്പാനല്ല, ഉടുപ്പാനും വസ്ത്രമില്ലാതായി. 1896-ൽ ഇംഗ്ലണ്ടിൽനിന്നു് 156 ലക്ഷം പവൻ വിലയ്ക്കുള്ള വസ്ത്രങ്ങൾ ഇന്ത്യയിൽ ഇറക്കുമതി ചെയ്തു. അതു വൎഷംപ്രതി വൎദ്ധിച്ചു് വൎദ്ധിച്ചു് 1900-ാമാണ്ടു് ആകുമ്പോഴേക്കു് 5 കോടി പവനിൽ ചെന്നവസാനിച്ചു.

മസ്ലിൻതുണി നെയ്തിരുന്നവരുടെ മക്കൾ പരുപരുത്ത വസ്ത്രങ്ങൾ നെയ്ത് പകുതിപ്പട്ടിണിയായി നാൾ കഴിക്കേണ്ടിവന്നു. ഈ പരിതഃസ്ഥിതികളിൽപ്പോലും കൈത്തറിവ്യവസായം നശിക്കാതിരുന്നിട്ടുണ്ടെങ്കിൽ അതിന്നു നാം ഭാരതീയവനിതകളോടാണ് കടപ്പെട്ടിരിക്കുന്നത്. ദക്ഷിണേന്ത്യയിലെ സ്ത്രീകൾക്ക് നിറമുള്ള കൈത്തറിപ്പുടവകളോട് പ്രത്യേക പ്രതിപത്തി ഏതുകാലത്തും ഉണ്ടായിരുന്നു. ഇപ്രകാരംതന്നെ കൈത്തറികളിൽ മാത്രം നെയ്തെടുക്കാവുന്ന ലുങ്കികളും മദിരാശി ഉറുമാലുകളും സാധാരണക്കാരുടെ നിത്യോപയോഗത്തിന്ന് ഒഴിച്ചുകൂടാത്ത വസ്ത്രങ്ങളായി പരിഗണിക്കപ്പെട്ടുപോന്നു. ഈ ഇനങ്ങളിൽപ്പെട്ട അനുകരണങ്ങൾപോലും ആദായവിലക്ക് വിദേശങ്ങളിൽനിന്ന് ഇറക്കുമതി ചെയ്തുവന്നിരുന്നുവെങ്കിലും ഇവയ്ക്കു നാടൻവസ്ത്രങ്ങളോടു കിടപിടിപ്പാൻ കഴിഞ്ഞില്ല. ഇന്ത്യയിലെ കൈത്തറിവ്യവസായം തീരെ നശിച്ചുപോവാതിരിപ്പാൻ മറെറാരു കാരണം ഇവിടങ്ങളിലെ നെയ്ത്തുകാരിൽ കണ്ടുവരുന്ന അനിതരസാധാരണമായ കർമ്മകുശലതയത്രെ. പ്രശസ്തമായ സാങ്കേതികവൈദഗ്ധ്യംനേടിയ മില്ലുകളിലെ നെയ്ത്തുകാർക്കുകൂടി നിർമ്മിക്കുവാൻ സാധിക്കാത്ത പലതരം വസ്ത്രങ്ങളും നെയ്തുണ്ടാക്കാൻ നമ്മുടെ സാധാരണ നെയ്ത്തുകാർക്കുപോലും സാധിച്ചുവരുന്നുണ്ട്. ഇങ്ങിനെ കൈത്തറിവ്യവസായം അന്ത്യശ്വാസം വലിപ്പാൻ അടുത്തഘട്ടത്തിലാണ് ഒന്നാം ലോകമഹായുദ്ധമുണ്ടായത്. ഇംഗ്ലണ്ടിൽനിന്നു വസ്ത്രങ്ങൾ കയററി കപ്പലുകൾ വരാതായി. അതിനാൽ കൈത്തറിക്കാരുടെ പരുക്കൻചരക്കും പരിഷ്കാരികൾക്കു അപ്പോൾ അ-

ളിമതമായി. അങ്ങിനെ കൈത്തറിവ്യവസായം വീണ്ടും മെല്ലെ വളരാൻ തുടങ്ങി.

കൈത്തറിക്കാർക്ക് വീണ്ടും പുതിയ എതിരാളികളോടു മല്ലിടേണ്ടിവന്നു. നാൾക്കുനാൾ ഇന്ത്യയിൽ വളൎന്നുവന്ന മില്ലുകളാണവ. മില്ലുകളുടെ മാത്സൎയ്യത്തെ അതിജീവിക്കുവാൻ കൈത്തറിവ്യവസായം ദിവസം ചെല്ലുംതോറും കൂടുതൽ വിഷമിച്ചുവരികയാണ്. ഇക്കാൎയ്യത്തിൽ മഹാത്മജിയുടെ ഉപദേശം നാട്ടുകാർ അനുസരിച്ചുതുടങ്ങിയെങ്കിലേ ഈ വ്യവസായത്തിന്നു ഉൽക്കൎഷമുണ്ടാവുകയുള്ളു. ഗവൎമ്മേണ്ടിന്നും കുടിൽവ്യവസായങ്ങളെ അഭിവൃദ്ധിപ്പെടുത്താനുള്ള ചുമതലയുണ്ട്. മില്ലുകളുടെ ഉല്പാദനത്തിന്നാവശ്യമായ നൂലും മററു അസംസ്കൃതപദാൎത്ഥങ്ങളും എത്തിച്ചുകൊടുക്കുവാൻ ഭാരവാഹികൾ സന്നദ്ധത പ്രദൎശിപ്പിക്കാറുണ്ട്. ഇവയുടെ ആവശ്യങ്ങൾ തികച്ചും നിൎവ്വഹിക്കപ്പെട്ടതിന്നു ശേഷം വല്ലതും മിച്ചമാവുന്നുണ്ടെങ്കിൽ ആയതു് കൈത്തറികൾക്കു് എറിഞ്ഞുകൊടുക്കുകയാണ് നൂൽവസ്ത്രനിയന്ത്രണാധിപ്പാൎട്ടുമെണ്ടു് ചെയ്യുന്നതു്.

കൈത്തറിക്കാൎക്ക് ആവശ്യമായ നൂലും മററസംസ്കൃതസാധനങ്ങളും എത്തിച്ചുകൊടുക്കുന്ന വിഷയത്തിൽ ഗവൎമ്മേണ്ടു് കൂടുതൽ ശ്രദ്ധ പതിപ്പിക്കണം. നൂൽവിതരണകാൎയ്യത്തിൽ അനാവശ്യമായ മദ്ധ്യവൎത്തികളെ നീക്കംചെയ്തു് മിൽ വിലയിൽ ചുരുങ്ങിയ ലാഭം മാത്രം ഈടാക്കി വില്പന നടത്തുവാൻ വേണ്ടുന്ന ഏൎപ്പാടുകൾ ചെയ്യേണ്ടിയിരിക്കുന്നു. മദിരാശി മുഖ്യമന്ത്രി ശ്രീ രാജഗോപാലാചാരി കൈത്തറിക്കാരുടെ ഉന്നമനത്തിന്നു് അനവരതം ശ്രമിച്ചുവരുന്നുണ്ടു്. ദോത്തികളും സാരികളും നിൎമ്മി

ക്കുന്നതിൽനിന്ന് മില്ലുകളെ വിലക്കണമെന്നാണ് അദ്ദേഹത്തിന്റെ അഭിപ്രായം. ഇന്ത്യാഗവൎമ്മെണ്ട് അതു ചെവിക്കൊണ്ടെങ്കിൽ കൈത്തറിക്കാൎക്ക് അതൊരു വലിയ കാൎയ്യമാകുമായിരുന്നു.

ഇന്ത്യയിൽ കൃഷി വിട്ടാൽ പിന്നെയുള്ള പ്രധാന തൊഴിലാണ് നെയ്ത്ത്. ഒരു കോടിയോളം ജനങ്ങൾ ഇതിനെ മാത്രം ആശ്രയിച്ചു കാലയാപനം ചെയ്യുന്നു. സ്ത്രീപുരുഷഭേദമെന്യേ എല്ലാവൎക്കും ഏൎപ്പെടാവുന്ന ഒരു വ്യവസായമാണിതു്. അധികമായ ദേഹാദ്ധ്വാനമൊന്നും ആവശ്യമില്ലാത്തതിനാൽ വൃദ്ധന്മാൎക്കും കുട്ടികൾക്കുംകൂടി ഇതിൽ പങ്കുചേരാം. അതിനാൽ അതിപ്രാചീനമായ ഈ വ്യവസായത്തെ പരിപോഷിപ്പിക്കുകയാണെങ്കിൽ ഇന്ത്യയിലെ തൊഴിലില്ലായ്മയ്ക്കും ദാരിദ്ര്യത്തിന്നും ഒരു പരിഹാരം കണ്ടെത്താൻ കഴിയും.

### അൎത്ഥം.

കലാവൈശിഷ്ട്യം=കലകളിലുള്ള യോഗ്യത. ആച്ഛാദിതം=മറയ്ക്കപ്പെട്ടതു്. നീഹാരം=മഞ്ഞു്. ഹൃദയഭേദകം=ഹൃദയം പിളൎക്കുന്ന. പ്രതിപത്തി=ഇഷ്ടം. അനിതരസാധാരണം=വേറെ കാണാൻ കഴിയാത്ത. കുശലത=സാമൎത്ഥ്യം. അഭിമതം=ഇഷ്ടമുള്ളതു്. അനവരതം=എല്ലായ്പ്പോഴും.

### ചോദ്യങ്ങൾ.

1. ഇന്ത്യയിലെ പ്രാചീനകാലങ്ങളിലെ കൈത്തറിനെയ്ത്തിന്റെ മേന്മയെപ്പററിയുള്ള ചരിത്രലക്ഷ്യങ്ങളെന്തെല്ലാം?

2. ഇന്ത്യയിലെ കൈത്തറിവ്യവസായത്തിന്നു് ഉടവുവരാനുള്ള കാരണമെന്തു്?

3. പൂർവ്വേന്ത്യാസംഘക്കാർ കൈത്തറിവ്യവസായത്തെ നശി പ്പിച്ചതെങ്ങിനെ?

4. കൈത്തറിവ്യവസായം നശിച്ചതുകൊണ്ടുണ്ടായ ഫലമെ ന്തായിരുന്നു?

5. ഈ വ്യവസായത്തെ ഉദ്ധരിക്കുവാനുള്ള പദ്ധതികൾ എ ന്തെല്ലാം?

6. നാട്ടിലെ തൊഴിലില്ലായ്മയും ദാരിദ്ര്യവും ഇല്ലാതാക്കാൻ കൈത്തറിവ്യവസായത്തിന്നു് എത്രകണ്ടു കഴിവുണ്ടു്?

## വ്യാകരണം.

കുട്ടികൾ വാക്യങ്ങളെഴുതുമ്പോൾ ചില ചിഹ്നങ്ങൾ ഉപ യോഗിക്കേണ്ടതുണ്ടു്. അവയെവിടെയെല്ലാമുപയോഗിക്കണമെ ന്നു അറിഞ്ഞിരിക്കേണ്ടതാണു്. സമ്പൂർണ്ണമായ ഒരാശയമുൾക്കൊ ള്ളുന്ന ഒരു വാക്യം പൂർണ്ണമായി നില്ക്കുന്ന ഭാഗത്തു് ബിന്ദു (.) ചേർക്കണം. ഇന്ത്യ ഇന്നു സ്വതന്ത്രയാണു്. ഈ വാക്യം ഒരേ ആ ശയത്തെ ഉദ്ദേശിച്ചു പറയുന്നതുകൊണ്ടു് ഈ ചിഹ്നമിടണം. 'സമു ദ്രത്തിൽനിന്നു ഭൂകമ്പംകൊണ്ടോ മറ്റൊ പൊന്തിവന്ന രാജ്യമാ ണു് കേരളം' എന്ന വാക്യത്തിൽ പൂർണ്ണവിരാമത്തിനുമുമ്പായി അ ല്പം നിർത്തി വായിക്കേണ്ടതുണ്ടു്. ആവക വാക്യസ്ഥലങ്ങളിൽ അ ങ്കുശം (,) ഉപയോഗിക്കണം. ഓടിപ്പോകുന്ന ആനയെ തോട്ടികൊ ണ്ടു പിടിച്ചുനിർത്തുന്നമാതിരി നിൽക്കാതെ നീണ്ടുപോകുന്ന പദസ മൂഹത്തെ ഈ ചിഹ്നമുപയോഗിച്ചു് വേണ്ടയിടത്തു നിർത്തണം.

— —

# 18. ഒരരിപ്പിറാവ്.

പുലർകാലമെനിയ്ക്കു പുണ്യമിന്നു-
ജ്ജ്വലതേജസ്സെഴുമോമനപ്പിറാവേ
ഉലകിൽ പ്രിയദർശനൻ ഭവാനെൻ-
നിലയോപാന്തമലങ്കരിച്ചുവല്ലോ. 1

ചിറകിന്റെ ചിതപ്പെടുന്ന നാനാ-
നിറവും, ശുദ്ധപദങ്ങൾ തൻ തുടുപ്പും
പറവാൻ പണി, ഗാത്രസൗഭഗം തേ
പാവച്ചാർത്തിന മാനഹേതു പാരം. 2

ഇരുകണ്ണിലു കുങ്കുമദ്രവത്താൽ
നറുതൻവാണികൾ തൊട്ട പൊട്ടുപോലെ;
ചുരുളിപ്പൊഴുതേ വിടർത്ത വാഴ-
ച്ചെറുകൂമ്പിൻപടി കോമളം തവാംഗം. 3

അലസാതൊരു സൂചിശില്പദക്ഷൻ
പലവർണ്ണങ്ങളിലുള്ള പട്ടുനൂലാൽ
നലമാംപടി തയ്ച്ചു തീർത്തതോ, നിൻ-
മലർമെയ്യിതു മനോഹരം പിറാവേ! 4

ജനിസിദ്ധമനോജ്ഞമാർദ്ദവത്താൽ-
ത്തനിവില്ലീസ്സോടിടഞ്ഞ താവകാംഗം
കനിവിൽത്തടവുന്നു ബാലസൂര്യൻ
പനിനീർപ്പൂ, പണിയുന്ന തൻ കരത്താൽ! 5

സ്ഫുരദംഗമരീചിവീചിയാലെൻ-
പുരമുററത്തു, പുരന്ധ്രിമാർ കണക്കേ,
വിരവോടു വിചിത്രമംഗളപ്പൂ-
നിരകാലത്തു വിരിച്ചിടുന്നിതോ നീ! 6

ഭുവനത്രയശില്പിചിത്രരത്ന-
പ്രവരശ്രേണി പതിച്ചതിൻ പ്രകാശം
തവ മെയ്യിലിതാ, പതിന്മടങ്ങായ്
നവസൂര്യ്യക്കതിരേററു മിന്നിടുന്നു. 7

അതിരററഴകുള്ളതായ കാർവി-
ല്ലതിവേഗേന മറഞ്ഞുപോകുമല്ലോ;
അതിനാൽ വിധി പേർത്തുതീർത്തതാവാ-
മതിനൊക്കുന്നൊളി വീശുമിക്ഖഗത്തെ! 8

തവ ഗേഹിനിയെങ്ങു? ലോകനേത്രോ-
ത്സവമേ, താങ്കൾ തനിച്ചുപോന്നതെന്തേ!
അവൾ കൊച്ചുകിടാങ്ങൾതൻ തുണയ്ക്കായ്-
ബ്ഭവനത്തിങ്കൽ വസിയ്ക്കയായിരിയ്ക്കാം! 9

അരി ഞാൻ വിതറിത്തരാം നിനക്കെ-
ന്നരികത്തേയ്ക്കണകെന്നരിപ്പിറാവേ!
ശരിയായ് മമ മന്ദിരാഗതൻ നീ-
ഗരിമപ്പെട്ട വിരുന്നുകാരനത്രേ. 10

(മഹാകവി വള്ളത്തോൾ)

## അൎത്ഥം.

പ്രിയദൎശനൻ=കാഴ്ചയ്ക്കു നല്ലവൻ. നിലയോപാന്തം=നിലയത്തിൻെറ (ഗൃഹത്തിൻെറ) ഉപാന്തം (സമീപപ്രദേശം). തുണ്ഡപദങ്ങൾ=തുണ്ഡവും (കൊക്കു) പദങ്ങളും. ഗാത്രസൌഭഗം=ശരീരസൌന്ദൎയ്യം. ശില്പദക്ഷൻ=സമൎത്ഥനായ ശില്പി. ജനിസിദ്ധം=ജന്മസിദ്ധം. താവകാംഗം=നിൻെറ അംഗം. പണിയുന്ന=വണങ്ങുന്ന. സ്ഫുരദംഗമരീചിവീചി=അംഗത്തിൽനിന്നു് സ്ഫുരിക്കുന്ന മരീചികളുടെ (കിരണങ്ങളുടെ) കൂട്ടം. പുരന്ധ്രിമാർ=ഗൃഹനായികമാർ. ഭുവനത്രയശില്പി=മൂന്നുലോകത്തേയും സൃഷ്ടിച്ച ശില്പി. രത്നപ്രവരശ്രേണി=വിശേഷപ്പെട്ട രത്നങ്ങളുടെ സമൂഹം. ഒളി=പ്രകാശം. ഖഗം=പക്ഷി. ഗേഹിനി=പത്നി. മന്ദിരാഗതൻ=വീട്ടിലേക്കു വന്നവൻ.

## ചോദ്യങ്ങൾ.

1. 'പുലർകാലമെനിക്കു പുണ്യമിന്നു്' എന്നു കവി വിചാരിപ്പാൻ കാരണമെന്തു്?
2. "പറവച്ചാത്തിനുമാനഹേതുപാരം!" ഏതു്?
3. അരിപ്പിറാവിൻെറ കണ്ണുകളെ കവി ഏതിനോടു് ഉപമിക്കുന്നു?
4. അരിപ്പിറാവിൻെറ ദേഹത്തെ കവി ഏതിനോടു ഉപമിക്കുന്നു?
5. പിറാവിൻെറ ദേഹം ഏതുവിധം നിൎമ്മിക്കപ്പെട്ടിരിക്കണമെന്നാണു് കവി വിചാരിക്കുന്നതു്?
6. പിറാവു് മുററത്തു പൂവിടുന്നതായി കവി വിചാരിപ്പാൻ കാരണമെന്തു്?
7. വിശ്വശില്പി പിറാവിൻെറ മേൽ രത്നങ്ങൾ പതിച്ചിരിക്കുന്നതായി കവി പറഞ്ഞിരിക്കുന്നതിൻെറ അൎത്ഥമെന്താണു്?
8. ഈശ്വരൻ പിറാവിനെ സൃഷ്ടിപ്പാനുള്ള കാരണം എന്തായിരിക്കണമെന്നാണു് കവി വിചാരിക്കുന്നതു്?

## 19. രാജാ കേശവദാസൻ.

കേശവപ്പിള്ളദിവാൻജിയുടെ പ്രസിദ്ധി തിരുവിതാംകൂറിന്നുപുറമെ വളരേയൊന്നുമില്ലെങ്കിലും അദ്ദേഹത്തെപ്പററി കേട്ടിട്ടുള്ളവർ, രണഭൂമിയിലും രാജസഭയിലും ഒരുപോലെ ഇത്ര അഗ്രഗണ്യനായി മററൊരു മലയാളി ഉണ്ടായിട്ടില്ലെന്നു് സമ്മതിക്കാതിരിക്കുകയില്ല. ദരിദ്രന്മാരായ മാതാപിതാക്കന്മാരുടെ സന്താനമായി ജനിച്ചു് സ്ഥിരോത്സാഹം, ബുദ്ധിവൈഭവം, സത്യം എന്നീ ഗുണങ്ങൾകൊണ്ടു് ക്രമേണ ഉയൎന്നുയൎന്നു ഒടുവിൽ തിരുവിതാംകൂറിലെ ദിവാനും, സേനാപതിയുമായിത്തീൎന്ന അദ്ദേഹം ഒരു അമാനുഷൻ തന്നെയായിരുന്നു.

കേശവപ്പിള്ള ഏതു കൊല്ലത്തിൽ ജനിച്ചു എന്നു് തീൎച്ചപറയുവാൻ യാതൊരു രേഖയുമില്ല. ഏതാണ്ടു് കൊല്ലവൎഷം 920-ാമാണ്ടിന്നു് സമീപമായിരുന്നുവെന്നു് ഊഹിക്കാവുന്നതാണു്. അദ്ദേഹത്തിൻെറ അമ്മ പത്മനാഭപുരംകൊട്ടാരത്തിൽ ഒരു തവണക്കാരിയായിരുന്നു. അങ്ങിനെ ദാസ്യവൃത്തിചെയ്തുകൊണ്ടിരിക്കെ ഒരു ജോത്സ്യൻ ആ സ്ത്രീയെ വിവാഹം കഴിച്ചു. താമസിയാതെ അവൎക്കു് ഒരു പുത്രൻ ജനിച്ചു. കുട്ടിക്കു് കേശവൻ എന്നു് നാമകരണംചെയ്തു. കേശവൻെറ ബുദ്ധിസാമൎത്ഥ്യംകണ്ടു് അടുത്തുള്ള ഒരു എഴുത്തുപള്ളിയിലെ ആശാൻ അവനെ സൌജന്യമായി വിദ്യ അഭ്യസിപ്പിച്ചു. ഏതാണ്ടു് 12 വയസ്സായപ്പോൾ ഉപജീവനത്തിനുള്ള വഴി അന്വേഷിച്ചു് കേശവൻ തിരുവനന്തപുരത്തേക്കു പോയി. ഒരു കച്ചവടക്കാരൻ രണ്ടുരൂപ്പിക ശമ്പളത്തിൽ അവനെ ഒരു കണക്കെഴുത്തുകാര

നായിനിയമിച്ചു. സത്യസന്ധതകൊണ്ടും, പ്രാപ്തികൊണ്ടും കേശവൻ വ്യാപാരിയുടെ വിശ്വസ്തനായിത്തീൎന്നു. കച്ചവടാവശ്യമായി അദ്ദേഹം യാത്രചെയ്യുമ്പോഴെല്ലാം തൻെറ ഈ കണക്കപ്പിള്ളയെ കൂടെ കൊണ്ടുപോക പതിവായി.

അങ്ങിനെയിരിക്കുമ്പോൾ ഒരു രാത്രി ആ കച്ചവടക്കാരൻ മഹാരാജാവിനെ മുഖം കാണിക്കുവാനായി പോയപ്പോൾ കേശവനും കൊട്ടാരത്തിലേക്ക് കൂടെ പോയിരുന്നു. കച്ചവടക്കാരൻ പുറത്തുവന്നപ്പോഴേക്കും നേരം വളരെ വൈകിയിരുന്നു. പുറത്ത് ഉറങ്ങിക്കിടന്നിരുന്ന കേശവനെ വിളിക്കാതെ ആയാൾ വീട്ടിലേക്കു പോയി. പിറേറന്നാൾ രാജാവ് പള്ളിക്കുറുപ്പുണൎന്ന് വാതിൽ തുറന്നുനോക്കിയപ്പോൾ നഗ്നനായി കിടന്നുറങ്ങുന്ന കേശവനെയാണ് കണികണ്ടതു്. ദുശ്ശകുനം കണ്ടു് രാജാവ് കോപിച്ച് അവനെ പാറാവിൽ വെക്കാൻ കല്പിച്ചു. ദൈവഗത്യാ അന്നത്തെ ദിവസഫലം അദ്ദേഹം വിചാരിച്ചതിന്നു നേരെ വിപരീതമായിട്ടാണ് കലാശിച്ചതു്. കേശവനെ പാറാവിൽവെച്ച് രണ്ടു നാഴിക കഴിയുന്നതിന്നുമുമ്പ് വളരെ ചരക്കുകളുമായി ഒരു കച്ചവടക്കാരൻ തുറമുഖത്തെത്തിയിരിക്കുന്നു എന്നറിവായി. രാജാവിതുകേട്ട് സന്തോഷിച്ച് കേശവനെ വിമുക്തനാക്കി എന്നു മാത്രമല്ല, കൊട്ടാരത്തിൽ ഒരു ഉദ്യോഗസ്ഥനായി നിയമിക്കുകയും ചെയ്തു. കാൎയ്യാദികളിലുള്ള നൈപുണ്യംകൊണ്ടും, ജാഗ്രതകൊണ്ടും, സ്വഭാവഗുണംകൊണ്ടും ആയാൾ വേഗത്തിൽ എല്ലാവൎക്കും സമ്മതനായിത്തീൎന്നു.

കേശവപ്പിള്ളയുടെ അഭ്യുദയകാലത്തു് രാജ്യഭാരം ചെയ്തുകൊണ്ടിരുന്നതു് കൊല്ലവൎഷം 933-ൽ മൂപ്പുകിട്ടി

973-ൽ നാടുനീങ്ങിയ കാർത്തിക തിരുനാൾ രാമവർമ്മ മഹാരാജാവായിരുന്നു. അതിനീതിമാനും, രാജ്യതന്ത്രജ്ഞനും, വിദ്വാനും, പ്രജാവത്സലനുമായ അദ്ദേഹത്തിന്റെ രാജ്യഭാരം വളരെ ക്ഷേമകരമായിരുന്നു. അക്കാലത്തു് കച്ചവടം, കൃഷി മുതലായതിന്റെ വർദ്ധനകൊണ്ടു് രാജ്യത്തു് ധനസമൃദ്ധിയും വിദ്വൽസൽക്കാരംകൊണ്ടു് വിദ്യാപ്രചാരവും ധാരാളമുണ്ടായിരുന്നു. കുഞ്ചൻനമ്പ്യാർ, ഉണ്ണായിവാരിയർ മുതലായ കവികളെ അദ്ദേഹം വളരെയധികം പ്രോത്സാഹിപ്പിച്ചിട്ടുണ്ടു്. കേശവപ്പിള്ളയുടെ യോഗ്യത കണ്ടറിഞ്ഞ മഹാരാജാവു് അയാൾക്കു് ഉദ്യോഗത്തിൽ കയററം കൊടുത്തുകൊണ്ടേയിരുന്നു. കേശവപ്പിള്ള അധികവും കമ്പനിക്കാരുമായുള്ള കച്ചവടസംബന്ധമായ കാര്യങ്ങളിലാണു് ഉദ്യോഗം നോക്കിയിരുന്നതു്. അതുകൊണ്ടു് ഇംഗ്ലീഷുഭാഷ പഠിക്കുന്നതിനും പല യൂറോപ്യന്മാരുടെ സൈഹാർദ്ദം സമ്പാദിക്കുന്നതിനും അദ്ദേഹത്തിന്നിടയായി.

അക്കാലത്തു് തിരുവിതാംകൂറിലെ സേനാപതി ഡിനോയി എന്ന ഒരു യൂറോപ്യനായിരുന്നു. കേശവപ്പിള്ള ചെറുപ്പത്തിൽതന്നെ അദ്ദേഹത്തിന്റെ സ്നേഹിതനായിരുന്നതിനാൽ നവീന സമ്പ്രദായത്തിലുള്ള യുദ്ധമുറകൾ ഗ്രഹിക്കുന്നതിന്നും അദ്ദേഹത്തിന്നു സാധിച്ചു.

അക്കാലത്തു് മൈസൂർ രാജാവായ ഹൈദർ ആലി ഉത്തരകേരളത്തെ ആക്രമിച്ചു് സാമൂതിരി മുതലായ ചില രാജാക്കന്മാരെ സ്ഥാനഭ്രഷ്ടന്മാരാക്കി. അവർ തിരുവിതാംകൂറിൽ അഭയം പ്രാപിച്ചു. ഹൈദരാലി തിരുവിതാംകൂറിനേയും ആക്രമിച്ചു. ഇംഗ്ലീഷുസൈന്യം തിരുവിതാംകൂ

റിന്റെ സഹായത്തിനെത്തി. അന്ന് നായർസൈന്യത്തിന്റെ സേനാപതി കേശവപ്പിള്ളയായിരുന്നു. അദ്ദേഹം പ്രശസ്തമാംവണ്ണം തന്റെ ഉത്തരവാദിത്വം നിർവ്വഹിച്ചു. അടുത്ത അവസരത്തിൽ 'ദളവ' മരിച്ചപ്പോൾ കേശവപ്പിള്ളയെ ദളവയായി നിയമിച്ചു. ഇംഗ്ലീഷുകാരുടെ ഉപദേശപ്രകാരം പ്രധാനമന്ത്രിക്ക് നൽകപ്പെട്ടിരുന്ന 'ദളവ' എന്ന സ്ഥാനപ്പേർ മാററി 'ദിവാൻ' എന്നാക്കി. അങ്ങിനെ കേശവപ്പിള്ള തിരുവിതാംകൂറിലെ ഒന്നാമത്തെ ദിവാനായി.

കേശവപ്പിള്ള ദിവാനായി അധികം കഴിയുന്നതിന്നുമുമ്പ് ടിപ്പുസുൽത്താൻ തിരുവിതാംകൂറിനെ ആക്രമിച്ചു. അദ്ദേഹം സേനാനായകത്വം ഏറെറടുത്തു ടിപ്പുവിന്റെ സൈന്യത്തോടെതിർത്തു. ടിപ്പുവിന്നു തോററു മടങ്ങേണ്ടിവന്നു. പിന്നീട് ടിപ്പുവും ഇംഗ്ലീഷുകാരുമായുള്ള യുദ്ധത്തിൽ അദ്ദേഹം ഒരു സൈന്യത്തോടുകൂടി മൈസൂർ ആക്രമണത്തിൽ പങ്കെടുക്കുകയും വളരെ കീർത്തി സമ്പാദിക്കുകയും ചെയ്തു.

യുദ്ധാനന്തരം നാട്ടിന്റെ ക്ഷേമത്തിന്നുവേണ്ടി പല കാര്യങ്ങളും കേശവപ്പിള്ള ചെയ്തിട്ടുണ്ട്. കച്ചവടസംബന്ധമായ പലേ പരിഷ്കാരങ്ങളും അദ്ദേഹം നടപ്പിൽ വരുത്തി. അന്നത്തെ ബങ്കാൾ ഗവർണ്ണർ ജനറൽ അദ്ദേഹത്തിന്റെ രാജ്യഭരണകൌശലത്തേയും യുദ്ധസാമർത്ഥ്യത്തേയും കണ്ടു സന്തോഷിച്ച് അദ്ദേഹത്തിന്ന് 'രാജാ കേശവദാസൻ' എന്ന ബഹുമതി നൽകി.

ഏറെ താമസിയാതെ മഹാരാജാവ് നാടുനീങ്ങി. പിന്നീടു സ്ഥാനാരോഹണം ചെയ്തതു 16 വയസ്സുമാത്രം

പ്രായമായ ബാലരാമവമ്മയായിരുന്നു. അദ്ദേഹം സ്വാത്ഥപരന്മാരും ദുർവൃത്തരുമായ സേവകന്മാരുടെ പാട്ടിലായി. ഇവരിൽ പ്രധാനി ശങ്കരൻനമ്പൂരിയായിരുന്നു. അദ്ദേഹത്തിന്നു ആദ്യംമുതൽക്കേ കേശവപ്പിള്ളയുടെ അഭ്യുദയം കണ്ടു് അസൂയ ജനിച്ചിരുന്നു. ഇതു നിമിത്തം അദ്ദേഹം ദിവാനെപ്പററി രാജാവിനോടു പലേ ഏഷണികളും പറഞ്ഞു ധരിപ്പിക്കുകയും ഒടുവിൽ കേശവപ്പിള്ള കൊട്ടാരത്തിൽ വരാൻ പാടില്ലെന്നാക്കുകയും ചെയ്തു. അടുത്തപടി അദ്ദേഹത്തെ ഉദ്യോഗത്തിൽനിന്നു പിരിച്ചു ബന്ധനസ്ഥനാക്കി. പത്തുദിവസം കഴിഞ്ഞു് കേശവപ്പിള്ള തടവിൽനിന്നു മരിച്ചു എന്നുമാത്രം അറിവായി.

നാട്ടിന്റെ നന്മക്കും ക്ഷേമത്തിന്നും വേണ്ടി അനവരതം അത്യധ്വാനം ചെയ്ത രാജാ കേശവദാസ് മററുള്ളവരുടെ ഏഷണിനിമിത്തം കാരാഗൃഹത്തിൽവെച്ചു മൃതിയടഞ്ഞുവെന്നുള്ള വാത്ത കേരളീയക്കും, വിശിഷ്യ തിരുവിതാംകൂർകാക്കും എന്നെന്നേക്കുമായിട്ടുള്ള അപമാനമായിട്ടേ ചരിത്രം ഗണിക്കുകയുള്ളൂ.

### അത്ഥം.

രണം=യുദ്ധം. തവണക്കാരി=കോവിലകത്തെ ദാസി. അഭ്യുദയം=ഉയർച്ച.

### ചോദ്യങ്ങൾ.

1. കേശവപ്പിള്ളയുടെ മാതാപിതാക്കന്മാരേയും ബാല്യത്തേയുംപററി ചുരുക്കി വിവരിക്കുക.
2. കേശവന്റെ ഭാഗ്യോദയത്തിന്നിടയാക്കിയ സംഭവമെന്തു്?

3. യൂറോപ്യന്മാരുമായുള്ള സമ്പർക്കംകൊണ്ടു് കേശവപ്പിള്ളക്കു ലഭിച്ച നേട്ടങ്ങളെന്തെല്ലാം?

4. കേശവപ്പിള്ള പ്രാപ്തനായ ഭരണാധികാരിയും സേനാപതിയുമായിരുന്നുവെന്നു് തെളിയിക്കുക.

5. അസൂയാലുക്കളിൽനിന്നു് കേശവപ്പിള്ളക്കു് അനുഭവിക്കേണ്ടിവന്നതെന്തു്?

## വ്യാകരണം.

ആനയെ ഒതുക്കിനിത്താം; ആശയെ ഒതുക്കിനിത്താനാണു് പ്രയാസം. ഈ രണ്ടു പ്രധാന വാക്യങ്ങളെ വേർതിരിക്കുവാൻ നാം വേറൊരു ചിഹ്നമുപയോഗിക്കണം. ആദ്യത്തെ വാക്യം അല്പമായ വിരാമത്തിലല്ല അവസാനം. അതുകൊണ്ടു് അങ്കുശത്തിൻെറ നേരെ മീതെയായി ഒരു ബിന്ദുകൂടെ (;) ചേക്കണം. ഈ അദ്ധവിരാമത്തിനു് രോധിനി എന്നു പേർ. ഇതു അല്പവിരാമത്തിൽ കവിഞ്ഞും പൂണ്ണവിരാമത്തിൽ എത്താതേയും നിത്തി വായിക്കേണ്ടുന്ന സന്ദർഭത്തിലാണു് ഉപയോഗിക്കേണ്ടതു്.

---

## 20. ബാബരുടെ മഹാമനസ്കത.

ഭയങ്കരമായ ഒരു രാത്രിയായിരുന്നു അതു്. നിബിഡമായ അന്ധകാരം എങ്ങും വ്യാപിച്ചിരുന്നു. ആകാശത്തിൽ ഒരു നക്ഷത്രമെങ്കിലും തിളങ്ങിയിരുന്നില്ല. പകലെല്ലാം മുഴങ്ങിക്കൊണ്ടിരുന്ന ബാബരുടെ പീരങ്കികളെ അനുകരിയ്ക്കുകയാണോ എന്നു തോന്നുംവണ്ണം ഇടയ്ക്കിടെ മേഘമാലകൾ അലറിക്കൊണ്ടിരുന്നു. പടവെട്ടി തളൎന്നു രാജപുത്രന്മാരും, മുഗളരും അവരവരുടെ ശിബിരങ്ങളിൽ വിശ്രമിയ്ക്കുകയാണു്. ബാബർ ഉറങ്ങിയിട്ടില്ല. സേനാപടം മുന്നിൽ നിവൎത്തിവെച്ചു് പിറേറദിവസം സൈന്യത്തെ നയിയ്ക്കേണ്ട മാൎഗ്ഗങ്ങളെപ്പററി ഗാഢമായി ചിന്തിച്ചുകൊണ്ടിരിയ്ക്കുകയാണു്. പെട്ടെന്നു് കാൽപ്പെരുമാററം കേട്ടു് അദ്ദേഹം തല ഉയൎത്തി നോക്കി. ഒരു യുവഭടൻ മുന്നോട്ടുനീങ്ങി പാദുഷാവിനെ താണു് സലാം ചെയ്തു. "ഹുസ്സെയിൻ! എന്തേ ഈ അസമയത്തു് ഇങ്ങോട്ടു വന്നതു്? രാത്രി വിശ്രമിയ്ക്കാതിരുന്നാൽ നാളെ എങ്ങനെയാണു് യുദ്ധം ചെയ്യുക?" എന്നു് ബാബർ വാത്സല്യപൂൎവ്വം ചോദിച്ചു. "പാദുഷാ ക്ഷമിയ്ക്കണം. ഒരപേക്ഷയുംകൊണ്ടാണു് ഞാൻ വന്നിട്ടുള്ളതു്. ഞാൻ സൈന്യത്തിൽ ചേൎന്നിട്ടു് രണ്ടുദിവസമേ ആയിട്ടുള്ളു. അപ്പോഴേയ്ക്കും കല്പനയ്ക്കു് അപേക്ഷിയ്ക്കേണ്ടിവന്നിരിയ്ക്കുന്നു". എന്നു് ഹുസ്സെയിൻ വിനീതസ്വരത്തിൽ ഉണൎത്തിച്ചു. "എന്താണു് ഇത്ര അടിയന്തരം" എന്നു് ബാബർ ചോദിച്ചതിന്നു് ഹുസ്സെയിൻ ഇങ്ങനെ മറുപടി നൽകി: "എന്റെ വൃദ്ധമാതാവു് ദീനംപിടിച്ചു കിടപ്പിലാണു്. എന്നെ ഉടനെ കാണ്മാൻ ആഗ്രഹിയ്ക്കുന്നതായി അവർ പറഞ്ഞയച്ചി

രിയ്ക്കുന്നു. രോഗസ്ഥിതി ആപൽക്കരമാണെന്നാണ് ആ ഗതൻ പറഞ്ഞത്. അതിനാൽ ഇന്നു രാത്രിതന്നെ അ മ്മയെ ചെന്നു കാണേണമെന്ന് നന്നേ ആഗ്രഹമുണ്ട്. ദയാനിധിയായ അവിടുന്ന് അതിന്ന് അനുവാദം തര ണം. പുലരുന്നതിനുമുമ്പ് ഞാൻ മടങ്ങി വന്നുകൊള്ളാം".

ബാബർ:—രാജപുത്രശിബിരങ്ങൾ കടന്നു വേണമല്ലൊ നിങ്ങളുടെ ഗ്രാമത്തിലേയ്ക്കു പോകാൻ? ഈ സമയ ത്തു പോകുന്നതു് ആപൽക്കരമല്ലെ? ശത്രുക്കൾ പി ടികൂടിയാലെന്തുചെയ്യും?

ഹുസ്സെയിൻ:—അതിനെക്കുറിച്ച് എനിയ്ക്കു ഭയമില്ല. അവിടുത്തെ അനുഗ്രഹമുണ്ടെങ്കിൽ ഞാൻ ആപ ത്തൊന്നും കൂടാതെ തിരിച്ചുവരും.

ബാബർ:—എന്നാൽ പോയ്‌വരൂ. അല്ലാഹ് നിങ്ങളെ രക്ഷിയ്ക്കട്ടെ.

ഹുസ്സെയിൻ സേനാനിയെ വണങ്ങിയിട്ട് അവിടെ നിന്ന് തിരിച്ചു. ഇതിൽ എന്തോ ഒരു രഹസ്യമുണ്ടെന്ന് ബുദ്ധിമാനായ ബാബർ ഊഹിയ്ക്കാതിരുന്നില്ല. ഹുസ്സെ യിൻ അറിയാതെ, അദ്ദേഹം കുറച്ചകലെയായി അവനെ അനുഗമിച്ചു. ആ യുവഭടൻ ശത്രുസേനാസങ്കേതത്തെ ല ക്ഷ്യമാക്കി നടന്നു. രാജപുത്രസേനാനായകനായ സംഗറാ ണന്റെ ശിബിരത്തിൽ അവൻ ചെന്നുകയറുന്നതു കണ്ട് ബാബർ അത്ഭുതപ്പെട്ടു.

## II

റാണാ സംഗ്രാമസിംഹനും, മന്ത്രി മാനസിംഹനും ഉൽക്കണ്ഠയോടെ ആരേയോ പ്രതീക്ഷിച്ചുകൊണ്ടിരിയ്ക്കുകയാണു്. ശത്രുസേനയുടെ ബലവും, നിലയും, ഭാവിപരിപാടികളും അറിഞ്ഞുവരാൻ രാജകുമാരി ദുർഗ്ഗാവതി ബാബരുടെ പാളയത്തിലേയ്ക്കു വേഷപ്രച്ഛന്നയായി തിരിച്ചിട്ടു് രണ്ടുദിവസം കഴിഞ്ഞിരിയ്ക്കുന്നു. അവൾ മടങ്ങിവരാത്തതായിരുന്നു അവരുടെ വ്യാകുലതയ്ക്കു കാരണം. ഉഷസ്സെയിൻ പെട്ടെന്നു് കയറിച്ചെന്നപ്പോൾ, താനറിയാതെതന്നെ റാണാവിന്റെ പാണി അരയിൽ തൂക്കിയ വാളിൽ പതിച്ചു.

"പരിഭ്രമിക്കേണ്ട അച്ഛാ! ഞാനാണു്" എന്നു പറഞ്ഞുകൊണ്ടു് ഭടൻ കവചോഷ്ണീഷങ്ങൾ അഴിച്ചു മാററിയപ്പോൾ ഓമനമകൾ തന്റെ മുമ്പിൽ നില്ക്കുന്നതാണു് റാണാ കണ്ടതു്. "ആരു്! ദുർഗ്ഗയോ! വരൂ" എന്നു പറഞ്ഞു് സംഗ്രാമസിംഹൻ അവളെ വിളിച്ചു് അരികെയിരുത്തി. ഇതെല്ലാം കണ്ടുകൊണ്ടും, കേട്ടുകൊണ്ടും ബാബർ വെളിയിൽ നിന്നിരുന്നു.

"പോയ കാര്യം എന്തായി മകളെ? ബാബരുടെ സൈന്യബലം അറിയാൻ കഴിഞ്ഞുവോ? വെടിമരുന്നുണ്ടാക്കുന്നവിധം കണ്ടറിഞ്ഞുവോ? ആപത്തൊന്നും ഉണ്ടായില്ലല്ലോ? ആരെങ്കിലും സംശയിക്കാൻ ഇടയായോ?" എന്നിങ്ങിനെ സംഗറാണൻ ധാരമുറിയാതെ ചോദിച്ചു. ദുർഗ്ഗ ചുററും ഒന്നു നോക്കി. ആരും അടുത്തില്ലെന്നു് തീർച്ചയായശേഷം ഇങ്ങനെ പറഞ്ഞു. "അച്ഛാ! ബാബരെ ജ

യിയ്ക്കുന്ന കാൎയ്യം അത്ര എളുപ്പമല്ല. അദ്ദേഹത്തിൻെറ സേനാബലം എണ്ണത്തിൽ നമ്മേക്കാൾ എത്രയോ കുറവാണു്. എന്നാൽ അദ്ദേഹത്തിൻെറ അനുചരന്മാർ നായകനുവേണ്ടി പ്രാണനെ ബലികഴിപ്പാൻ അശേഷം മടിയ്ക്കുകയില്ല. ബാബരുടെ സാൎവ്വത്രികമായ സ്നേഹകാരുണ്യങ്ങൾ അവരെ അത്രയധികം വശീകരിച്ചിരിയ്ക്കുന്നു. സഹോദരനിൎവ്വിശേഷമായ സ്നേഹത്തോടുകൂടിയാണു് അദ്ദേഹം ഓരോ ഭടനോടും പെരുമാറുന്നതു്. അവരുടെ സുഖസൌകൎയ്യങ്ങൾ അദ്ദേഹം നേരിട്ടു അന്വേഷിയ്ക്കുന്നു. തൻെറ സേനയിലെ ഓരോ പട്ടാളക്കാരനേയും അദ്ദേഹം അറിയും. സാമൎത്ഥ്യവും ശൌൎയ്യവും ഉള്ളവന്നു് ഉടനടി ഉദ്യോഗക്കയററം കിട്ടും. ഞാൻ പോയി പട്ടാളത്തിൽ ചേൎന്നിട്ടു് രണ്ടു ദിവസമല്ലെ കഴിഞ്ഞിട്ടുള്ളു. ഇതിന്നിടയിൽതന്നെ എന്നെ അദ്ദേഹത്തിന്നു് വലിയ കാൎയ്യമായി കഴിഞ്ഞിരിയ്ക്കുന്നു".

സംഗറാണൻ ഒരു ദീൎഘനിശ്വാസപൂൎവ്വം പറഞ്ഞു. "അങ്ങനെയാണെങ്കിൽ മഹാനായ ഒരു എതിരാളിയോടാണു് സംഗറാണൻ എതിരിടേണ്ടതു്, അല്ലേ? അതിനെക്കുറിച്ചു് ഞാൻ ഭയപ്പെടുന്നില്ല. നിനക്കറിയാം, രാജപുത്രർ മുന്നോട്ടുവെച്ച കാൽ പിന്നോട്ടെടുക്കുകയില്ലെന്നു്. നമ്മുടെ സേനയിലുള്ള ഓരോ ഭടനും രാജ്യത്തിന്നും രാജാവിന്നുംവേണ്ടി മരണത്തെ പുണരാൻ മടിയ്ക്കാത്തവരാണു്. തീയുണ്ടകൾ വൎഷിയ്ക്കുന്ന ആ പീരങ്കികളാണു് നമ്മെ വിഷമിപ്പിയ്ക്കുന്നതു്. എൻെറ മകൾ കരിമരുന്നു ഉണ്ടാക്കുന്ന വിധം അറിഞ്ഞുവന്നിരിയ്ക്കുമല്ലോ? അതിനാൽ ഇനി ബാബരുടെ പീരങ്കികൾക്കെതിരായി നമുക്കും പീര

ങ്കികൾ നിരത്താം". ദുർഗ്ഗാവതി അച്ഛൻെറ ഏതാദൃശമായ ആശകളെ തടഞ്ഞുകൊണ്ടു് പറഞ്ഞു: "ആ രഹസ്യം ഇനിയും എനിയ്ക്കു മനസ്സിലാക്കാൻ കഴിഞ്ഞിട്ടില്ല. ബാബർക്കും, വിശ്വസ്തരായ വേറെ രണ്ടുമൂന്നുപേർക്കുമേ അതു് അറിയുകയുള്ളു. വെടിമരുന്നുണ്ടാക്കുന്ന സ്ഥലത്തേയ്ക്കു് മററാർക്കും ചെന്നുകൂടാ".

"അങ്ങനെയാണെങ്കിൽ നമുക്കു് ആശയ്ക്കൊരു വഴിയുമില്ല. മനുഷ്യർ എത്രതന്നെ ധീരന്മാരായിരുന്നാലും പാഞ്ഞുവരുന്ന പീരങ്കിയുണ്ടകളോടു് എന്തു ചെയ്യാൻ കഴിയും? ആളിക്കത്തുന്ന അഗ്നിയിൽ പാററകൾപോലെ ഈ ഭയങ്കരശസ്ത്രത്തോടെതിർത്തു് നാം നശിയ്ക്കുകതന്നെ ചെയ്യും" എന്നു് റാണാ പറയുന്നതുകേട്ടു് കുമാരി അദ്ദേഹത്തെ ഇങ്ങനെ ആശ്വസിപ്പിച്ചു. "അങ്ങനെ നിരാശപ്പെടാറായില്ല. കുറച്ചുദിവസംകൂടി കഴിയുമ്പോൾ ബാബർക്കു് എൻെറ പേരിൽ പരിപൂർണ്ണവിശ്വാസം ജനിയ്ക്കും. അപ്പോൾ വെടിമരുന്നുണ്ടാക്കുന്ന വിധം എനിയ്ക്കു് കണ്ടു പഠിയ്ക്കാനും കഴിയും".

അച്ഛനും മകളും തമ്മിലുള്ള സംഭാഷണം സശ്രദ്ധം കേട്ടുകൊണ്ടിരുന്ന മന്ത്രി മാനസിംഹൻ പറഞ്ഞു: "കുമാരിക്കു ഈ വിഷയത്തിൽ എനിയ്ക്കു് സഹായിയ്ക്കാൻ കഴിയും. ഞാൻ ഒരു മരുന്നു തരാം. അതു് ബാബർ കുടിയ്ക്കുന്ന പാലിൽ ഇട്ടുകൊടുത്താൽ ഭവതി അയാളുടെ വിശ്വാസത്തിന്നു് ഉടനെ പാത്രമായിത്തീരും".

മഹാനായ ബാബരെ ചതിയ്ക്കുന്നതു് അക്ഷന്തവ്യമായ പാതകമാണെന്നു് കുമാരിയ്ക്കു തോന്നാതിരുന്നില്ല.

എന്നാൽ രാജ്യത്തെ രക്ഷിയ്ക്കുന്നതിനുവേണ്ടി അതു ചെയ്യാൻതന്നെ അവരം അവസാനം തീച്ച്യയാക്കി. ഔഷധവും വാങ്ങിക്കൊണ്ടു് ബാബരുടെ പടകുടീരത്തിലേയ്ക്കു മടങ്ങി.

## III

പിറേറന്നു രാവിലെ മുഖം കാണിപ്പാൻവന്ന ഹുസ്സേയിനിനെ, "രാത്രിതന്നെ മടങ്ങിവന്നുവല്ലേ?" എന്ന ചോദ്യത്തോടുകൂടി ബാബർ സ്വാഗതംചെയ്തു. പിന്നെ അവർ തമ്മിൽ ഇങ്ങനെ സംഭാഷണം നടന്നു.

ബാബർ:—അച്ഛനു് വിശേഷിച്ചൊന്നുമില്ലല്ലൊ?

ഹുസ്സെയിൻ:—ഞാൻ അമ്മയെ കാണാനാണല്ലൊ പോയിരുന്നതു്.

ബാബർ:—ഓഹോ! അതു ഞാൻ മറന്നു. ഈ സൈനികകാൎയ്യങ്ങളിൽ മനസ്സ് ഏകാഗ്രമായി ചെലുത്തിയിരിയ്ക്കുന്നതിനാൽ മറെറാന്നും ഓൎമ്മനില്ക്കുന്നില്ല.

ഹുസ്സെയിൻ:—പടക്കളത്തിലേയ്ക്കു പോകാൻ നേരമാകുന്നു. ഞാൻ പോയി ഒരുങ്ങട്ടെ.

ബാബർ:—നില്ക്കൂ പ്രാതൽ കഴിച്ചിട്ടുപോകാം.

രണ്ടുപേൎക്കും പാലും പലഹാരങ്ങളും കൊണ്ടുവരാൻ പറയൂ.

ഹുസ്സെയിൻ:—അവിടുത്തെ ഒപ്പമിരുന്നു് ആഹാരം കഴിപ്പാൻ ഞാനാരാണു്! അതിനുള്ള യോഗ്യത എനിയ്ക്കില്ലല്ലൊ?

ബാബർ:—നിങ്ങൾ ഒരു രാജാവിൻെറ സന്താനമാണെങ്കിൽ എൻെറ കൂടെ ഇരുന്നു് ഭക്ഷണം കഴിപ്പാൻ വിരോധമില്ലല്ലോ.

ഹുസ്സെയിൻ:—അങ്ങനെയാണെങ്കിൽ വിരോധമില്ലായിരുന്നു. വാസ്തവം അതല്ലല്ലൊ.

ബാബർ:—വാസ്തവം ആരു കണ്ടു? അല്ലാഹിന്നുമാത്രം അറിയാം. അതിരിയ്ക്കട്ടെ, ഹുസ്സെയിൻ; വേറൊരു കാൎയ്യം ചോദിപ്പാനുണ്ടു്. റാണാ സംഗ്രാമസിംഹന്നു് ഒരു മകളുണ്ടത്രെ. അവളെപ്പോലെ ദേശാഭിമാനവും, ധീരതയും, ബുദ്ധിചാതുൎയ്യവും തികഞ്ഞ ഒരു തരുണീരത്നം ലോകത്തിൽ ഇല്ലെന്നു് കേൾക്കുന്നുണ്ടല്ലൊ; വാസ്തവമാണോ അതു്?

ദുൎഗ്ഗാവതിയുടെ ഉള്ളിൽക്കൂടെ ഒരു മിന്നൽപാഞ്ഞു. ഭാവഭേദത്തെ പെട്ടെന്നു് മറച്ചുകൊണ്ടു് അവൾ മറുപടി പറഞ്ഞു: "ഞാൻ ദുൎഗ്ഗയെക്കുറിച്ചു കേട്ടിട്ടുണ്ടു്; നേരിട്ടു പരിചയമില്ല".

ബാബർ:—ആ രാജകുമാരി, ഹുസ്സെയിൻ ശ്രദ്ധിച്ചു കേൾക്കണം. ഒരു മരുന്നു തന്നു് എന്നെ മയക്കാൻ ഇന്നു് ഇവിടേയ്ക്കു വരുന്നുണ്ടത്രെ.

"മഹാനായ അവിടേയ്ക്കാണോ അവൾ മയക്കുമരുന്നു തരാൻ പോകുന്നതു്. ആ പാപിനിയുടെ കഥ കഴിച്ചിട്ടു വേറെ കാൎയ്യം" എന്നു കോപഭാവത്തിൽ പറഞ്ഞിട്ടു് ഹുസ്സെയിൻ അവിടെനിന്നു് രക്ഷപ്പെടാൻ ശ്രമിച്ചു.

"അരുത് ഹുസ്സെയിൻ! ആത്മഹത്യ മഹാ പാപ മാണ്" എന്നു പറഞ്ഞു് ബാബർ അയാളെ തടഞ്ഞു.

ദുർഗ്ഗാവതിയുടെ തല തനിയെ താണു. ശരീരമാസകലം ഒന്നു വിറച്ചു. മുഖത്തു് വിയർപ്പുതുള്ളികൾ പൊടിഞ്ഞു. രഹസ്യം പുറത്തായിരിക്കുന്നുവെന്ന് അവളറിഞ്ഞു. ബാബർ അധികാരവും, ഗാംഭീര്യവും നിറഞ്ഞ സ്വരത്തിൽ ചോദിച്ചു: "ഈ കുററത്തിനുള്ള ശിക്ഷ എന്താണെന്നു് അറിയാമോ?"

"അറിയാം. മരണശിക്ഷയേൽക്കുവാൻ ഞാൻ ഇതാ സന്നദ്ധയായി നിൽക്കുന്നു" എന്നു് ആ ധീരവനിത പ്രതിവചിച്ചു.

ബാബർ വെടിമരുന്നുപണിക്കാരിൽ പ്രധാനിയായ ബൈറാംഖാനെ ഉടനെ ആളയച്ചുവരുത്തി. "ഈ യുവാവിനെ കൂട്ടിക്കൊണ്ടുപോയി വെടിമരുന്നുണ്ടാക്കുന്ന സമ്പ്രദായം കാണിച്ചുകൊടുക്കുക. വേണമെങ്കിൽ അതു സംബന്ധിച്ചുള്ള എല്ലാ വിവരങ്ങളും എഴുതിക്കൊടുത്താലും വിരോധമില്ല. ഹുസ്സെയിൻ! പോകാം" എന്ന ആജ്ഞ ബാബരുടെ മുഖത്തുനിന്നു പുറപ്പെട്ടപ്പോൾ ദുർഗ്ഗാവതി അത്ഭുതസ്തബ്ധയായി. "സുൽത്താൻജി! ക്ഷമിയ്ക്കണം. മഹാനായ അങ്ങയെ വഞ്ചിയ്ക്കാൻ ഞാൻ വിചാരിച്ചതുതന്നെ മഹാപാപമായി. ആ ദുഷ്കർമ്മം എന്നെക്കൊണ്ടു് ചെയ്യിക്കുകയും അരുതേ! എനിയ്ക്കു് മടങ്ങിപ്പോകാൻ അനുവാദം തരേണമെന്നേ അപേക്ഷയുള്ളു" എന്നു് രാജകുമാരി സഗദ്ഗദം പ്രാർത്ഥിച്ചു. "കുററവാളിയെ വെറുതെ വിടുന്നതു്

ശരിയല്ലല്ലൊ. അപരാധത്തിന്നു ചേൎന്ന ശിക്ഷ നൽകിയ ശേഷം നിങ്ങളെ വിടാം" എന്നു പറഞ്ഞു് ബാബർ തന്റെ കിങ്കരന്മാരിൽ പ്രധാനിയെ വിളിച്ചു് "ഇദ്ദേഹത്തെ പല്ലക്കിൽ കയററി വാദ്യഘോഷങ്ങളോടുകൂടി സംഗറാണന്റെ ശിബിരത്തിൽ കൊണ്ടുപോയാക്കണം" എന്നു് ആജ്ഞാപിച്ചു.

"ബാബരുടെ പട്ടാളങ്ങളെ ജയിക്കാം, അദ്ദേഹത്തിന്റെ ഭയങ്കരമായ പീരങ്കികളേയും ചെറുത്തുനില്ക്കാം! എന്നാൽ ആ പുരുഷപുംഗവന്റെ അലൌകികമായ മഹാമനസ്കതയുടെ മുമ്പിൽ ആരും മുട്ടുകുത്തുകതന്നെ ചെയ്യും. ഈ യുദ്ധത്തിന്റെ കലാശം ഏതുവിധമായിരിക്കുമെന്നു് എനിക്കു് സംശയമില്ല" എന്നു തന്നത്താൻ പറഞ്ഞുകൊണ്ടായിരുന്നു പല്ലക്കിലിരിയ്ക്കുന്ന കുമാരി പിതാവിന്റെ പടകുടീരത്തിലേക്കു തിരിച്ചതു്.

### അൎത്ഥം.

ശിബിരം=തമ്പു് (കൂടാരം). ഉഷ്ണീഷം=തലപ്പാവു്. ഏതാദൃശം =ഇപ്രകാരമുള്ള. അക്ഷന്തവ്യം=ക്ഷമിയ്ക്കാൻ പാടില്ലാത്ത. പ്രതിവചിച്ചു=ഉത്തരം പറഞ്ഞു. പുരുഷപുംഗവൻ=പുരുഷശ്രേഷ്ഠൻ.

### ചോദ്യങ്ങൾ.

1. ഹുസ്സെയിൻ യഥാൎത്ഥത്തിൽ ആരായിരുന്നു?
2. ബാബർ അയാളെ അനുഗമിപ്പാൻ എന്താണു് കാരണം?
3. വെടിമരുന്നുണ്ടാക്കുന്ന വിധം കുമാരിക്കു് എന്തുകൊണ്ടു് മനസ്സിലാക്കാൻ സാധിച്ചില്ല?

4. ദുർഗ്ഗാവതി ബാബരുടെ വിശ്വാസത്തിന്നു പാത്രമായി ത്തീരാൻ മന്ത്രി ഉപദേശിച്ച മാർഗ്ഗം എന്തായിരുന്നു?

5. തന്റെ രഹസ്യം ബാബർ അറിഞ്ഞിരിക്കുന്നുവെന്നു എപ്പോഴാണു ദുർഗ്ഗാവതിക്കു മനസ്സിലായതു്?

6. ബാബർ കുമാരിക്കു വിധിച്ച ശിക്ഷയെന്തായിരുന്നു?

## 21. കേരളഗാനം.

കേരളമെൻ ജന്മദേശം, കേട്ടുകൾക്ക ദുഷ്പ്രവേശം;
ശീരെവക്കുണ്ടിതു വാഴ്ത്താൻ ലേശൈകദേശം?
വൈരിയെതിർ വാരിദചരം ചാരുഫലം ഭൂരിപേറി
നാളികേര തരുനിര നില്ക്കുകകൊണ്ടും;
നല്ലമുളകേലമിഞ്ചിനാഗവല്ലിതുടങ്ങിയ
നല്ല നല്ല വിഭവങ്ങൾ വായ്ക്കുകകൊണ്ടും;
നാകലോകദ്രുമങ്ങൾ തൻ സ്വാഗതത്തെക്കൊതിക്കുന്ന
പൂഗപൂഗമിളങ്കാററിലാടുകകൊണ്ടും;
സ്ഥൂലനീലശിലകൾ തൻ കോലമാന്ന വനങ്ങളിൽ
കേളിലോലർ ഗജവരർ മേളിക്കകൊണ്ടും;
ഭാനുവിൻെറ കരസ്പശം പററിടാത്ത മരത്തോപ്പിൽ-
ത്തേനൊഴുകും കനിയെങ്ങും തിങ്ങുകകൊണ്ടും;
ചന്ദനത്തിൻ പരിമളം നാലുപാടും വീശിവീശി
മന്ദവായു മനോജ്ഞമായ് ലാത്തുകകൊണ്ടും;
വിണ്ടലത്തിലിരുണ്ടുള്ള കൊണ്ടലുകളണിനിന്നു
രണ്ടുകാലം കുളിർമാരി പെയ്യുകകൊണ്ടും;
പാരതന്ത്ര്യബാധവിട്ടു പാൽമൊഴിമാർ സുഖമാന്നു
പൂരുഷക്കു സമം ജന്മം നയിക്കകൊണ്ടും;
മോടിയോടേ പുഴയിലും കായലിലും സരസന്മാ-
രോടികളിലാത്തു പാടിപ്പോകുകകൊണ്ടും;
ദേഹശൌചം നിമിത്തമായ് ത്താണവരുമുയന്നോരു-
മേകവംശജാതരെന്നു തോന്നിക്കകൊണ്ടും;

ഒട്ടനേകം ക്ഷേത്രങ്ങളും പള്ളികളും തമ്മിൽത്തമ്മിൽ
തൊട്ടു തൊട്ടു കെട്ടുപെട്ടു കിടക്കകൊണ്ടും;
പാടകന്ന കുടിലിലും പാഞ്ഞണഞ്ഞു സരസ്വതി
പാടിയാടി പ്രഹൃഷ്ടയായ്പ്പാർക്കകൊണ്ടും;
കേരളമെൻ ജന്മദേശം ഖേചരർക്കും രമ്യദേശം
പാരിലെങ്ങുണ്ടീദൃശമൊരാശാവകാശം?

(മഹാകവി ഉള്ളൂർ)

### അർത്ഥം.

ദുഷ്പ്രവേശം=കടക്കുവാൻ കഴിയാത്തതു്. ഗീരു്=വാക്കു്. ലേശൈകദേശം=അല്പം കുറച്ചെങ്കിലും. വേരി=തേൻ. ഭൂരി=അധികം. നാകലോകദ്രുമങ്ങൾ=കല്പകവൃക്ഷങ്ങൾ. പൂഗം= കവുങ്ങു്. കനി=കായ. മനോജ്ഞം=മനോഹരം. വിണ്ടലം=ആകാശം. കൊണ്ടൽ=മേഘം. ദേഹശൌചം=ദേഹശുദ്ധി. പ്രഹൃഷ്ട=സന്തോഷിച്ചവൾ. ഖേചരർ=ദേവന്മാർ. ഈദൃശം=ഇത്തരം.

### ചോദ്യങ്ങൾ.

1. കേരളദേശത്തെ പുകഴ്ത്താൻ സാധിക്കാത്തവിധം പ്രകൃതിയിൽ കാണുന്ന വിഭവങ്ങളെ കവിയെങ്ങിനെ വർണ്ണിച്ചിരിക്കുന്നു?

2. എല്ലാവരും ഒരുപോലെയാണെന്നു തോന്നുവാൻ സംഗതിയെന്തു്?

3. ദേവന്മാർക്കും കേരളം കാമ്യമായിത്തീർന്നതെന്തുകൊണ്ടു്?



## 22. ഡോക്ടർ ആൽബർട്ടു് ആയിൻസ്റ്റീൻ.

വിശ്വവിഖ്യാതനായ അതിഥിവര്യനെ സല്ക്കരിക്കുവാനുള്ള ഏർപ്പാടുകളെല്ലാം ചെയ്തുകഴിഞ്ഞു. വണ്ടിയിൽനിന്നു ഇറങ്ങിയ ഉടനെ അദ്ദേഹത്തെ കൂട്ടിക്കൊണ്ടുവരുവാൻവേണ്ടി നിയുക്തനായ സൈനികപ്രമാണി തീവണ്ടിസ്റ്റേഷനിൽചെന്നു് കാത്തിരിക്കുകയാണു്. വിളിച്ചുവരുത്തപ്പെട്ട വിരുന്നുകാരൻെറ വരവിനേയും കാത്തുകൊണ്ടു് ഉൽക്കണ്ഠയോടുകൂടി "ചിന്തയാൽ ജാഗരം കൊള്ളുന്ന" കൊട്ടാരക്കെട്ടിലിൽ ഒരിടത്തിരുന്നു ബെൽജിയം രാജ്യത്തിലെ മഹാറാണി പുറത്തേക്കുതന്നെ ഉററുനോക്കിക്കൊണ്ടിരുന്നു. അതിഥിയുടെ അനാഗമനവൃത്താന്തമറിയിക്കുവാൻ സൈനികൻ മടങ്ങിവന്നു. രാജ്ഞി നിരാശാജനകമായ ആ വൃത്താന്തം കേട്ടുകൊണ്ടിരിക്കവേ, ഒരോ കൈയിലും ഓരോ സാമാനം തൂക്കിപ്പിടിച്ചു പൊടി പുരണ്ട വസ്ത്രങ്ങളുമായി ഒരു ആഗന്തുകൻ അരികിലേയ്ക്കണയുന്നതായ് കാണപ്പെട്ടു. അപരിചിതനായ അദ്ദേഹത്തെ അകററുവാൻ ആജ്ഞാപിക്കുന്നതിന്നു് ആരംഭിച്ചപ്പോഴാണു് രാജ്ഞിക്കു് മനസ്സിലായതു് അകററപ്പെടുവാൻ ഉദ്ദേശിക്കുന്ന മനുഷ്യൻ മററാരുമല്ല, താൻ ഇത്രനേരം പ്രതീക്ഷിച്ചുകൊണ്ടിരുന്ന ആ അസാമാന്യ വ്യക്തിതന്നെയാണു് എന്നു്.

സംഭ്രമംകൊണ്ടു വിളറിയ മുഖത്തോടുകൂടി രാജ്ഞി ചോദിച്ചു: "താങ്കൾക്കുവേണ്ടി ഞാൻ എൻെറ സ്വന്തം കാറു കൊടുത്തയച്ചിരുന്നുവല്ലോ. എന്തുകൊണ്ടാണു താങ്കൾ അതിനെ ഉപയോഗപ്പെടുത്താതിരുന്നതു്?"

"നന്ദി പറഞ്ഞുകൊള്ളുന്നു മഹാറാണി. പക്ഷെ തുച്ഛനായ എനിക്കുവേണ്ടി സ്വന്തം കാറ് നിങ്ങൾ അയച്ചിട്ടുണ്ടായിരിക്കുമെന്ന് ഞാൻ വിചാരിച്ചതേ ഇല്ല. ഏതായാലും വണ്ടി ഇറങ്ങി ഇക്കണ്ടാട്ടുള്ള നടത്തവും സുഖപ്രദം തന്നെയായിരുന്നു". അദ്ദേഹം മറുപടി പറഞ്ഞു.

ആഡംബരവിമുഖനും വിനയസമ്പന്നനുമായ ഈ വിരുന്നുകാരനാണ് ഇന്നു ജീവിച്ചിരിപ്പുള്ള ശാസ്ത്രജ്ഞന്മാരിൽവെച്ച് അഗ്രഗണ്യനെന്ന് എല്ലാവരാലും ഐകകണ്ഠ്യേന സമ്മതിക്കപ്പെടുന്ന ആൽബർട്ട് ആയിൻസ്റ്റീൻ. ജർമ്മനിയിലെ യഹൂദസമുദായത്തിലാണ് അദ്ദേഹത്തിന്റെ ജനനം. പരിഷ്കൃതരാഷ്ട്രത്തിലെ ഒരു തിരസ്കൃതസമുദായത്തിൽ പിറന്നതു കാരണം പല കഷ്ടപ്പാടുകളും അദ്ദേഹത്തിന്ന് അനുഭവിക്കേണ്ടിവന്നിട്ടുണ്ട്. കേവലം യഹൂദബാലനായ ആൽബർട്ടിനോട് ഹൃദയം തുറന്നു സംസാരിക്കുവാൻപോലും അന്നാട്ടിലെ മററു കുട്ടികൾ മടിച്ചിരുന്നുവത്രെ. വിഷമഭാവനയോടുകൂടിയ സമവയസ്കരോടൊപ്പം കളിക്കുവാനും, കൂടിക്കഴിയുവാനും ആർക്കും ഇഷ്ടമുണ്ടാവുകയില്ലല്ലൊ. ബാല്യകാലത്തുള്ള ഏതാദൃശ ജീവിതം അദ്ദേഹത്തെ ഒരു ഏകാന്തപ്രിയനാക്കിത്തീർത്തതിൽ അത്ഭുതപ്പെടുവാനില്ല.

മർദ്ദിതജനലക്ഷങ്ങളുടെ ദുർദ്ദശ കാണുമ്പോൾ സഹാനുഭൂതിയുണ്ടാകുന്നതു് സജ്ജനങ്ങളുടെ സഹജസ്വഭാവമാണ്. പരിസരങ്ങളും സ്വന്തം ജീവിതാനുഭവങ്ങളും ആ സ്വഭാവത്തെ പരിപോഷിപ്പിക്കുകയും ചെയ്യും. ബുദ്ധഭഗവാൻ, യേശുക്രിസ്തു, മുഹമ്മദ്നബി തുടങ്ങിയ മ

വഌതന്മാരുടെ ചരിത്രങ്ങൾ മേൽപറഞ്ഞതിന്നു് ഉത്തമ ദൃഷ്ടാന്തങ്ങളാണു്. ആ ചങ്ങലയിൽ ഇങ്ങേ അററത്തെ കണ്ണിയും, അഹിംസയുടേയും സത്യത്തിന്റെയും പ്രവാചകനമായിരുന്ന ഗാന്ധിദേവന്റെ മാഹാത്മ്യത്തെ സൂക്ഷ്മമായിട്ടറിഞ്ഞിട്ടുള്ള ചുരുക്കം ചില പാശ്ചാത്യരുടെ പംക്തിയിൽ ആൽബർട്ടു് ആയിൻസ്റ്റീൻ ഉൾപ്പെടുന്നതാണു്. പ്രബലമായ ജർമ്മനിയിലെ വെറുക്കപ്പെട്ട വർഗ്ഗക്കാരുടെ കൂട്ടത്തിൽ ജനിച്ചു എന്ന ഒരൊററ കാരണംകൊണ്ടു് ബാല്യദശയിൽ തനിക്കു് അനുഭവിക്കേണ്ടിവന്ന ദുരിതങ്ങൾ മനുഷ്യസ്നേഹിയായ അദ്ദേഹത്തിന്റെ ഹൃദയത്തെ അത്യധികം വേദനപ്പെടുത്തീട്ടുണ്ടാവണം. ശാസ്ത്രജ്ഞന്മാരുടെ കിടയിലെന്നപോലെ മനുഷ്യസ്നേഹികളുടെ ഇടയിലും സമുന്നതമായ ഒരു സ്ഥാനം ആയിൻസ്റ്റീൻ കൈക്കലാക്കിയിട്ടുണ്ടു്. മാനവസമുദായത്തിന്റെ മാനസികവും സംസ്കാരികവും ഭൌതികവുമായ അഭിവൃദ്ധിക്കുവേണ്ടി ശാസ്ത്രം ദിനംപ്രതി പുരോഗമിച്ചു കാണുവാൻ അഭിലാഷംകൊള്ളുന്ന അദ്ദേഹം അണുബോംബിന്റേയും മററും അനിഷ്ടപ്രദങ്ങളായ ഉപയോഗങ്ങളെ ആന്തരമായി വെറുക്കുകയും ചെയ്യുന്നുണ്ടു്. ഉത്തമ തത്വചിന്തകന്റെ വിശിഷ്ട സ്വഭാവത്തോടുകൂടിയ ശാസ്ത്രജ്ഞോത്തംസമാണു് ആൽബർട്ടു് ആയിൻസ്റ്റീൻ എന്നു ചുരുക്കിപ്പറയാം.

ശാസ്ത്രത്തിന്റെ മങ്ങിക്കിടന്നിരുന്ന പല വശങ്ങളിലേക്കും അദ്ദേഹത്തിന്റെ പ്രതിഭ വെളിച്ചം വീശിയിട്ടുണ്ടു്. ഓരോ കണ്ടുപിടിത്തവും, മുക്തകണ്ഠപ്രശംസക്കും, നോബൽ സമ്മാനത്തിന്നും തികച്ചുമർഹമാണെങ്കിലും അ

ദ്ദേഹത്തിന്റെ 'സാപേക്ഷവാദസിദ്ധാന്ത'മാണ് അദ്ദേഹത്തെ ഇത്രത്തോളമുയർത്തിയതു്. ശാസ്ത്രജ്ഞന്മാർക്ക് മാത്രമല്ല, തത്വചിന്തകന്മാക്കും, കലാകാരന്മാക്കും അദ്ദേഹത്തിന്റെ ഈ നൂതനസിദ്ധാന്തം കൌതുഹലജനകമായിത്തീന്നിട്ടുണ്ടു്. വിചിത്രമായ ഈ സിദ്ധാന്തത്തെ സംബന്ധിച്ച ശരിയായ അറിവു വിജ്ഞാനപടുക്കളുടെ ഇടയിലും ചുരുക്കം ചിലക്കുമാത്രമെ ഉണ്ടായിട്ടുള്ളു എന്നു് അഭിജ്ഞന്മാർ അഭിപ്രായപ്പെടുന്നുണ്ടു്. അനവധി ലേഖകന്മാർ ഇതിനെക്കുറിച്ച പലതവണയും പല പത്രികകളിലും വാരികകളിലും ലേഖനങ്ങൾ പ്രസിദ്ധപ്പെടുത്തിയിട്ടുണ്ടു്. പക്ഷെ പരിമിതമായ പരിജ്ഞാനംകൊണ്ടൊന്നും പ്രസ്തുത സിദ്ധാന്തത്തിന്റെ പള്ളിയറ തുറന്നുകാണുവാനുള്ള താക്കോൽ നിർമ്മിയ്ക്കുവാൻ സാദ്ധ്യപ്പെടുകയില്ല എന്നാണു പരമാർത്ഥം.

ഭൌതികപ്രപഞ്ചത്തിലെ ഓരോ പരിണാമവും സാപേക്ഷമെന്നത്രെ "സാപേക്ഷവാദസിദ്ധാന്തത്തിന്റെ" മൂലനിയമം. ചുരുക്കത്തിൽ ഒരു പദാർത്ഥത്തിന്റേയും ശരിയായ തൂക്കം, നീളം, വീതി, നിറം, രൂപം എന്നിവ അറിയപ്പെടുവാൻ സാധിക്കുകയില്ലെന്നാണു് ഇതിൽനിന്നു് മനസ്സിലാക്കുവാനുള്ളതു്. വേപ്പിനെ അപേക്ഷിച്ചു് കിരിയാത്തയ്ക്കു് കയ്പു് കുറവെന്നോ കൂടുതലെന്നോ പറയുംപോലെ, ഈ ലോകത്തിൽ ഭൌതികങ്ങളായ എല്ലാ പദാർത്ഥങ്ങളുടേയും ഏതൊരു ഗുണവും ഗണിക്കപ്പെടുന്നതു് മറെറാരു വസ്തുവിന്റെ സദൃശഗുണത്തെ അപേക്ഷിച്ചുകൊണ്ടാണു് എന്നർത്ഥം. ഒരു ചെറിയ ഉദാഹരണംകൊണ്ടു് വിവക്ഷിതത്തെ കൂടുതൽ വ്യക്തമാക്കാവുന്നതാണു്.

നിങ്ങൾ കാറിൽ സഞ്ചരിക്കുകയാണെന്നിരിക്കട്ടെ. നിങ്ങളുടെ ഗതിവേഗത എത്രയാണെന്ന് ചോദിച്ചാൽ "ഒന്നുമില്ല" എന്നല്ലെ മറുപടി പറയുക? പക്ഷെ, കാറി ന്റെ വേഗതയെ കുറിച്ചാണ് ചോദിക്കുന്നതെങ്കിൽ ഉടൻ തന്നെ വേഗതാസൂചകത്തിൽ നോക്കി നിങ്ങൾക്കു പറയു വാൻ സാധിക്കും, 30 നാഴിക എന്ന്. എന്നാൽ ഈ കാ റിന്റെ ഗതിവേഗതയും ബാഹ്യങ്ങളായ സ്ഥിരവസ്തുക്കളെ അപേക്ഷിച്ചാണ് പറയപ്പെടുന്നതു്. നിങ്ങൾ സ്വതേ ഗതിഹീനനാണെങ്കിലും മണിക്കൂറിൽ 30 നാഴികവീതം ബാഹ്യവസ്തുക്കളിൽ നിന്ന് അകന്നുപൊയ്ക്കൊണ്ടിരിക്കു ന്നുണ്ടു്. ഇനി ഒന്നുകൂടി കടന്നാലോചിച്ചു നോക്കു. ഈ ഭൂമിതന്നെ സ്വന്തം അച്ചുതണ്ടിന്മേൽ തിരിഞ്ഞുകൊണ്ടി രിക്കുകയാണല്ലൊ. അതിന്റെ ചലനവേഗത മണിക്കൂ റിൽ സുമാർ 1000 നാഴികയാണ്. അപ്പോൾ കാറ് ഭ്രഭ്ര മണദിശയിൽതന്നെയാണ് ഓടിക്കൊണ്ടിരിക്കുന്നതെ ങ്കിൽ മറെറാരു ഭ്രഗോളത്തിൽ നിന്നുകൊണ്ടു വീക്ഷിക്കു ന്നവന്ന് അതിന്റെ— ആ കാറിന്റെ— ഗതിവേഗത 1030 നാഴികയായിരിക്കും.

മോട്ടോർകാറിൽ ഇരുന്നു പോവുന്ന നിങ്ങൾ എ പ്രകാരം അതിന്റെ വേഗതയിൽ സഞ്ചരിക്കുന്നുവോ (ബാഹ്യവസ്തുക്കളെ അപേക്ഷിച്ചു്) അപ്രകാരം തന്നെ സൌരയൂഥസ്ഥിതമായ ഭ്രഗോളം സൂൎയ്യനൊപ്പം ചരിച്ചു കൊണ്ടിരിക്കുന്നു. സൂൎയ്യനാകട്ടെ ബ്രഹ്മാണ്ഡത്തിലെ മ റേറതോ ഒരു "യൂഥ"ത്തോടൊപ്പം തിരിയുകയാണ്. ഇനി ആ "യൂഥം" ഏതൊരു അന്യ"മഹായൂഥ"ത്തോടാ

ണു് ബന്ധപ്പെട്ടുകിടക്കുന്നതെന്നു് ആക്കറിയാം? പോയി പ്പോയി നോക്കുമ്പോൾ അങ്ങേ അററത്തു കിടക്കുന്ന ആ വമ്പിച്ച യന്ത്രനിയന്ത്രണശക്തിയെത്തന്നെയാണോ, യാതൊരെത്തും പിടിയും കിട്ടാതായപ്പോൾ, നമ്മുടെ പുരാതന മുനീശ്വരന്മാരും മററും ഈശ്വരനായിട്ടു് സങ്കല്പിച്ചു വെച്ചതു? ആവോ?

അപ്പോൾ നാം ചലനമെന്നു പറയുന്നതു് തന്നെ നിശ്ചലമായ മറെറാന്നിൻറയും, ഗതിവേഗത എന്നതു് ഗതിഹീനമായ മറെറാന്നിനേയും അപേക്ഷിച്ചാണു് എന്നു് മനസ്സിലായല്ലോ. അതിനാൽ ഒന്നിൻേറയും ഭൌതികഗുണഗണന യഥാത്ഥത്തിൽ സാദ്ധ്യമല്ല. സാപേക്ഷവാദസിദ്ധാന്തത്തിൻെറ ദൃഷ്ടിയിൽ യാഥാത്ഥ്യത്തിന്നു് യാതൊരു സ്ഥാനവുമില്ല. പ്രേക്ഷകൻേറയും പ്രേക്ഷ്യത്തിൻേറയും ആപേക്ഷികസ്ഥിതികളെ ആശ്രയിച്ചാണു് പദാത്ഥങ്ങളുടെ "എല്ലാം" ഗണിക്കപ്പെടുന്നതു് എന്നത്രെ ഈ സിദ്ധാന്തത്തിൻെറ രഹസ്യം. ഈ സിദ്ധാന്തം ഒരു തത്വചിന്തകനേയും, ഭാവനാശീലനായ കലാകാരനേയും ഏകകാലത്തിൽതന്നെ ആകഷിക്കുന്നതിൽ എന്താണു് അത്ഭുതം? ശാസ്ത്രസാമ്രാജ്യത്തിൻെറ സീമാപ്രാന്തങ്ങളേയും കടന്നു് ആയിൻസ്റ്റീൻെറ യശോമണ്ഡലം അപ്പുറത്തേക്കും വ്യാപിക്കുവാനുള്ള കാരണവും ഇതുതന്നെയാണു്.

ശാസ്ത്രജ്ഞന്മാരുടെ ഇടയിൽ മഹാത്മാവായ ഈ വ്യക്തി തൻെറ എളിയ ജീവിതം ഇന്നു കഴിച്ചുകൂട്ടിപ്പോരുന്നതു് അമേരിക്കയിലാണു്. ലോകക്ഷേമാത്ഥം ശാസ്ത്രകൈങ്കാര്യം ചെയ്തുകൊണ്ടിരിക്കുന്ന ഈ പൂജ്യപാദൻെറ

ജീവിതം ദീർഘദീർഘമായിത്തീരുവാൻ പ്രകൃതീശ്വരി അനുഗ്രഹിക്കമാറാകട്ടെ.

## അർത്ഥം.

അതിഥിവര്യൻ=ശ്രേഷ്ഠനായ വിരുന്നുകാരൻ. നിയുക്തൻ= അയക്കപ്പെട്ടവൻ. ജാഗരംകൊള്ളുക=ഉറക്കമൊഴിക്കുക. ആഗന്തുകൻ=വരുന്നവൻ. വിമുഖൻ=ശ്രദ്ധയില്ലാത്തവൻ. തിരസ്കൃതം=തള്ളപ്പെട്ടു. ശാസ്ത്രജ്ഞോത്തംസം=ശാസ്ത്രജ്ഞന്മാരിൽ അഗ്രഗണ്യൻ. സാപേക്ഷവാദസിദ്ധാന്തം=Relativity. പ്രേക്ഷകൻ=നോക്കുന്ന ആൾ. പ്രേക്ഷ്യം=കാണപ്പെടുന്ന വസ്തു.

## ചോദ്യങ്ങൾ.

1. ആയിൻസ്റ്റീൻ ആഡംബരവിമുഖനാണെന്നു് പറയുന്നതെന്തുകൊണ്ടു്?

2. ബാല്യത്തിൽ ആയിൻസ്റ്റീൻ അനുഭവിക്കേണ്ടിവന്ന കഷ്ടപ്പാടുകളെന്തെല്ലാം?

3. സാപേക്ഷവാദസിദ്ധാന്തത്തെ ഉദാഹരണസഹിതം വിവരിക്കുക.

4. 'സാപേക്ഷസിദ്ധാന്തത്തിൽ യാഥാർത്ഥ്യത്തിനു് യാതൊരു സ്ഥാനവുമില്ല' സമർത്ഥിക്കുക.

## വ്യാകരണം.

ഭാരതത്തിനു ഒരു മുദ്രാവാക്യമുണ്ടു്. എല്ലാവരും സുഖിച്ചിരിക്കണം. ഈ രണ്ടു വാക്യവും സമപ്രധാനമായ രണ്ടാശയത്തെ വേർതിരിച്ചു കാണിക്കുന്നു. ഇത്തരം സന്ദർഭങ്ങളിൽ മേലുകീഴായി

രണ്ടു ബിന്ദു (:) ഇടണം. ഇതിനാണു ഭിത്തിക എന്നു പേർ. ഭിത്തിക ഭിത്തിപോലെയുള്ളതെന്നു അവയവാർത്ഥം. "ധനികശത്രുക്കളെ സംഖ്യമുണ്ടാം" എന്നു ഒരു പ്രകൃതത്തിൽ അന്യാശയത്തെ എടുത്തു കാണിക്കുമ്പോൾ (" ") ഈ ചിഹ്നമുപയോഗിക്കണം. എത്ര ലജ്ജാകരം! എത്ര ദുഃഖപ്രദം! ഇവിടെ മനസ്സിലുള്ള ഏതോ വികാരം പ്രകടമാകുന്നുണ്ട്. ഇങ്ങനെ ആശ്ചര്യം, ദുഃഖം, ലജ്ജ, സന്തോഷം മുതലായ ഭാവങ്ങളെ വ്യക്തമാക്കുമ്പോഴും സംബുദ്ധിയെ കാണിക്കുമ്പോഴും (!) ഈ ചിഹ്നം ഉപയോഗിക്കണം.

—— ——



## 23. ഒരു സ്മരണ.

(നളിനിയും ദിവാകരനും ഒന്നിച്ച് കളിച്ചുവളൎന്ന കുട്ടികളായിരുന്നു. യൌവനാരംഭത്തിൽ ദിവാകരൻ ഏതോ കാരണത്താൽ നാടുവിട്ടുപോയി. ഇത് നളിനിയെ എത്രമാത്രം വ്യസനിപ്പിച്ചുവെന്ന് പറവാൻ പ്രയാസം. അച്ഛനും അമ്മയും അവളെ സമാശ്വസിപ്പിയ്ക്കുവാൻ ആവുന്നതെല്ലാം ചെയ്തുനോക്കാതിരുന്നില്ല. എന്നാൽ

"കഷ്ടകൻ കിണററിനാൽ നനയ്ക്കിലും
വഷ്മററ വരിനെല്ലുപോലെ"

അവൾ ദിനംദിനം അധികമധികം വാടിക്കരിഞ്ഞുവന്നു. ഒടുവിൽ അച്ഛൻ അവൾക്കൊരു വിവാഹം ആലോചിച്ചുറച്ചു. അതിൽനിന്നു രക്ഷപ്പെടുവാനായി ഒരു ദിവസം രാത്രി നളിനി വീടുവിട്ടോടി. അൎദ്ധരാത്രിസമയത്ത് ആത്മഹത്യ ചെയ്യാനായി അവൾ അഗാധമായ ഒരു ജലാശയത്തിൽച്ചാടി. ദൈവഗത്യാ അവിടെ വന്നുചേൎന്ന ഒരു യോഗിനി നളിനിയെ രക്ഷിയ്ക്കുകയും ഹിമാലയത്തിലുള്ള തന്റെ ആശ്രമത്തിലേയ്ക്ക് കൂട്ടിക്കൊണ്ടുപോവുകയും ചെയ്തു. വളരെക്കാലത്തിന്നുശേഷം ഒരു ദിവസം നളിനി ഹിമാലയത്തിന്റെ അധിത്യകയിൽവെച്ച് തേജസ്വിയായ ഒരു യോഗിയെക്കണ്ടെത്തി. തന്റെ പ്രേമഭാജനമായ ദിവാകരനാണതെന്ന് മനസ്സിലാക്കുവാൻ അവൾക്ക് തെല്ലും പ്രയാസമുണ്ടായില്ല. എന്നാൽ ദിവാകരൻ അവളെ തിരിച്ചറിഞ്ഞില്ലെന്നു മാത്രമല്ല, നളിനി താൻ ഇന്നാളെന്ന് പറഞ്ഞു മനസ്സിലാക്കിയപ്പോൾ ഒരു ഭാവഭേദവും പ്രദൎശിപ്പിയ്ക്കുകയുമുണ്ടായില്ല. അദ്ദേഹം സം

സാരബന്ധത്തിൽനിന്ന് അത്രത്തോളം വിമുക്തനായിക്കഴിഞ്ഞിരുന്നു. ദിവാകരന്റെ അനാസ്ഥ നളിനിയെ എന്തെന്നില്ലാതെ വേദനിപ്പിച്ചു. അവൾ സ്നേഹപരിപൂർണ്ണമായ തന്റെ ഹൃദയത്തെ അദ്ദേഹത്തിന്ന് തുറന്നുകാണിയ്ക്കുന്ന ഭാഗമാണ് താഴെ ഉദ്ധരിയ്ക്കുന്നത്.)

"ആര്യ്യ മുൻപരിചയങ്ങൾ നൽകിടും
ധൈര്യ്യമാന്നു പറയുന്നു മദ്ഗതം,
കാര്യ്യമിന്നതയി! കേൾക്കമോ കനി-
ഞ്ഞാര്യ്യമാകിലു,മനാര്യ്യമാകിലും?

പാരമുള്ളിലഴലായി, ജീവിതം
ഭാരമായി, പറയാതൊഴിയ്ക്കുകിൽ-
ത്തീരുകില്ല, ധരയിൽ ഭവാനൊഴി-
ഞ്ഞാരുമില്ലതുമിവൾക്കു കേൾക്കുവാൻ.

ആഴമാർന്നിയഥവാ കഥിയ്ക്കിലീ-
യ്യൂഴമോർത്തിടുമിതന്യഥാ ഭവാൻ.
പാഴിലോതിടുകയോ, വിധിയ്ക്കു ഞാൻ
കീഴടങ്ങി വിരമിയ്ക്കയോ വരം?

തന്നതില്ല പരനുള്ളുകാട്ടുവാ-
നൊന്നുമേ നരനുപായമീശ്വരൻ!
ഇന്നു ഭാഷയിതപൂർണ്ണമിങ്ങഹോ
വന്നുപോം പിഴയുമർത്ഥശങ്കയാൽ!

മുററുമെന്നഴലറിഞ്ഞിടായ്കിലും
തെററിയെൻ ഹൃദയമാര്യ്യനോർക്കുകിൽ
ചെററുമേ പൊറുതിയില്ല, പിന്നെ ഞാൻ
പാറുകില്ലറിക മണ്ണിൽ വിണ്ണിലും".

"അന്യഥാ മതിവരില്ലെനിയ്ക്കു നിൻ
മന്യുവിങ്കൽ നിയതം മഹാവ്രതേ!
കന്യയെന്ന വടുവെന്നുമേലുകി-
ല്ലന്യഭാവമറികാത്തവേദികൾ".

ആടലൊട്ടവൾ വെടിഞ്ഞു, സത്വരം
തേടി ധൈര്യമഥ പൂവനത്തിലും
കാട്ടുതൻനടുവിലും സുമത്തുവിൽ
പാടിടും കുയിലുപോലെ ചൊല്ലിനാൾ:—

"വന്നു വത്സല, ഭവാൻ സമക്ഷമാ-
യിന്നു ഞാൻ വ്യഥ മറന്നതോർക്കയാൽ,
എന്നുമല്ല, കരുതുന്ന വീട്ടിൽനാ-
മന്നുവാണതു തുടന്നപോൽ മനം

ലോലനായ്ന്നുരുവിട്ടു കേട്ടൊരാ-
ബാലപാഠമഖിലം മനോഹരം!
കാലമായധികമിന്നൊരക്ഷരം
പോലുമായതിൽ മറപ്പതില്ല ഞാൻ.

ഭൂരിപൂക്കൾ വിടരുന്ന പൊയ്കയും
തീരവും വഴികളും തരുക്കളും
ചാരുപുൽത്തറയുമോർത്തിടുന്നതിൻ-
ചാരെ നാമെഴമെഴുത്തുപള്ളിയും.

ഓർത്തിടുന്നു പവനത്തിലെങ്ങുമ-
ങ്ങാർത്തു ചിത്രശലഭം പറന്നതും
പാർത്തുനിന്നതുമണഞ്ഞു നാം കരം-
കോർത്തു കാവിനരികേ നടന്നതും,

ഉച്ചയായീത്തണലിലാഞ്ഞുപുസ്തകം
വച്ചുമല്ലികയറുത്തിരുന്നതും,
മെച്ചമാന്ന ചെറുമാലകെട്ടിയെൻ
കൊച്ചുവാർമുടിയിലങ്ങണിഞ്ഞതും,

എണ്ണിട്ടന്നൊളിവിൽ വന്നു പിഡയാം-
വണ്ണമെൻ മിഴികരം പൊത്തിയെന്നതും,
തിണ്ണമങ്ങതിൽ വലഞ്ഞു കേഴമെൻ-
കണ്ണുനീരു കനിവിൽത്തുടച്ചതും.

(മഹാകവി കുമാരനാശാൻ)

### അത്ഥം.

മദ്ഗതം=എന്റെ ഉള്ളിലുള്ളതു്. ആൎയ്യം=ശ്രേഷ്ഠം. അനാൎയ്യം=നികൃഷ്ടം. ആൎത്തി=ദുഃഖം. ഓൎത്തിടും അന്യഥാ=തെററിദ്ധരിക്കും. ഓരുക=വിചാരിക്കുക. മണ്ണിൽ വിണ്ണിലും=ഇഹത്തിലും പരത്തിലും. മന്യു=ദുഃഖം. വടു=ബ്രഹ്മചാരി ആത്മവേദികരം=ആത്മജ്ഞാനികരം. സുമത്തു്=വസന്തകാലം. സമക്ഷം=മുമ്പിൽ. ഭൃരി=അധികം. ഉപവനം=പൂന്തോട്ടം.

### ചോദ്യങ്ങരം.

1. നളിനി ദിവാകരനോടുചെയ്ത അപേക്ഷ എന്തായിരുന്നു?

2. ദിവാകരൻ നളിനിയെ ഏതുവിധം ആശ്വസിപ്പിയ്ക്കുന്നു?

3. നളിനിയുടെ ഹൃദയത്തിൽക്കൂടെ കടന്നുപോകുന്ന ശൈശവസ്മരണകരം ഏവ?



# 24. സന്ധിയാലോചന.

**കഥാപാത്രങ്ങൾ.**

1. അക്ബർ — മുഗൾചക്രവർത്തി.
2. ബീറാംഖാൻ — ചക്രവർത്തിയുടെ മന്ത്രി.
3. വീരസിംഹൻ — മുഗൾസൈന്യത്തിലെ ഒരുഉപസേനാനായകൻ.
4. മീവാർ റാണ — മീവാറിലെ രജപുത്രരാജാവു്.
5. രാജ്ഞി — റാണയുടെ പത്നി.
6. അജിതസിംഹൻ— ,, പുത്രൻ.

**രംഗം 1**

(അക്ബർചക്രവർത്തിയുടെ ആസ്ഥാനമണ്ഡപം. ചക്രവർത്തി എഴുന്നള്ളിയിരിക്കുന്നു. മന്ത്രി ബീറാംഖാൻ സമീപത്തു് നില്ക്കുന്നു.)

ചക്രവർത്തി:—പരസ്പരസ്പർദ്ധകൊണ്ടു് കലുഷമായ മതം, ജാതി എന്നീ വിദ്വേഷബുദ്ധിയെ നിർമ്മാർജ്ജനം ചെയ്യുകയാണു് നമ്മുടെ ഭരണലക്ഷ്യം. ഭാരതമഹാസിംഹാസനത്തിന്റെ അധിപതിയായ നാം ഇന്നാട്ടിൽ വർഗ്ഗീയചിന്തകൾക്കു് വളംവെച്ചുകൊടുക്കുന്നതല്ല. ഹിന്ദുവെന്നോ, മുസ്ലീമെന്നോ, വേറെ വല്ല മതവിശ്വാസിയെന്നോ ഉള്ള താരതമ്യചിന്തകൾക്കും അക്ബർ ഇടം കൊടുക്കുകയില്ല. ബീറാംഖാൻ! നിങ്ങൾ എന്തു പറയുന്നു?

ബീറാംഖാൻ:—അവിടുത്തെ വിശാലമായ ഹൃദയത്തിന്റെ ആഴം അളക്കുവാൻ ആർക്കാണു് കഴിയുക? തി

ത്തമനസ്സിലെ ദീർഘദൃഷ്ടിയും ബുദ്ധിശക്തിയും സർവ്വരാലും പ്രകീർത്തിക്കത്തക്കവിധം അത്ര മഹത്തരമാണു്.

ചക്രവർത്തി:—ബീറാംഖാൻ! മുഖസ്തുതി മതിയാക്കൂ. അക്ബർ അതിൽ മയങ്ങുന്നവനല്ല.

ബീറാം:—(കൂപ്പുകൈയോടെ) തിരുമേനീ! പ്രജകളുടെ അഭിപ്രായം അടിയൻ പ്രതിധ്വനിപ്പിച്ചുവെന്നേയുള്ളൂ. അന്യഥാ ധരിക്കരുതേ. സർവ്വസമുദായമൈത്രിയാകുന്ന അടിത്തറയിൽ ഭാരതസാമ്രാജ്യസൌധം കെട്ടിപ്പടുത്തുറപ്പിക്കണമെന്നുള്ള അവിടുത്തെ അഭിമതം അഭികാമ്യവും സർവ്വാദരണീയവുമത്രെ.

ചക്രവർത്തി:—അതെ. മതത്തിൻെറ പേരിലുള്ള ശത്രുതയും സ്പർദ്ധയും നിശ്ശേഷം നശിപ്പിക്കപ്പെടുകതന്നെ വേണം. അതുപോകട്ടെ; മീവാറിൻെറ കാര്യത്തെപ്പററി എന്തു പറയുന്നു?

ബീറാം:—ഒരു യുദ്ധം കൂടാതെ കഴിയുമെന്നു് തോന്നുന്നില്ല. റാണ എതിർക്കുവാൻ സന്നദ്ധനായാണിരിക്കുന്നതു്.

ചക്രവർത്തി:—ആകട്ടെ, അക്ബറോടെതിർത്താലുള്ള അനുഭവമെന്തെന്നു് റാണ സ്വാനുഭവത്തിൽനിന്നു് പഠിക്കട്ടെ. മീവാറിൻെറനേരെ ആക്രമണം തുടങ്ങാൻ ഇനി താമസിച്ചുകൂടാ. സൈന്യത്തെ ആരുടെ നേതൃത്വത്തിലാണു് അയക്കേണ്ടതു്?

ബീറാം:—ഉസ്മാൻഖാൻതന്നെ ആ ചുമതല വഹിക്കട്ടെ.

ചക്രവൎത്തി:—(അല്പനേരം ആലോചിച്ചിട്ട്) മന്ത്രിസത്തമ! ഈയവസരത്തിൽ ദീർഘദൃഷ്ടിയും ക്ഷമാശക്തിയും അപരിത്യാജ്യമാണ്. സൈന്യം സന്നദ്ധമായിക്കൊള്ളട്ടെ. ഒരിക്കൽക്കൂടി ഒരു സന്ധിയാലോചന നടത്തണം. ചെഞ്ചോരക്കളത്തിൽ നിരപരാധികളായ യോദ്ധാക്കളുടെ തലകൾ ഇട്ടുരുട്ടുന്നതിനേക്കാൾ എത്രയോ ഭേദമാണ് ഇരുകൂട്ടൎക്കും സ്വീകാൎയ്യമായ ഒരു സന്ധിയുണ്ടാകുന്നത്.

ബീറാം:—ഒരു സന്ധിയുണ്ടാകുന്നത് തീർച്ചയായും ഒരു വലിയ കാൎയ്യംതന്നെ. ഒരിക്കൽക്കൂടി സന്ധിയാലോചന നടത്തുന്നതാണുത്തമം.

ചക്രവൎത്തി:—സന്ധിസംസാരത്തിന് ഇപ്രാവശ്യം ആരെ അയക്കണമെന്നാണ് നിങ്ങളുടെ അഭിപ്രായം?

ബീറാം:—അങ്ങ് ഉസ്മാൻഖാനെത്തന്നെയായിരിക്കും ഉദ്ദേശിക്കുന്നത്?

ചക്രവൎത്തി:—അല്ല ബീറാം! വീരസിംഹന്റെ പേർ എന്തുകൊണ്ട് നിങ്ങളുടെ സ്മരണയിൽ വരുന്നില്ല? യുവാവെങ്കിലും അവൻ അതിലേക്കു സമൎത്ഥനാണ്. ഒരു ഹിന്ദുരാജാവിനോടുള്ള സന്ധിയാലോചനയ്ക്ക് ഒരു ഹിന്ദുതന്നെയാണ് പററിയ ആൾ.

(വാതില്ക്കലേക്കു നോക്കിയിട്ടു)

ചക്രവൎത്തി:—ആരാ അവിടെ?

ഒരു സേവകൻ:—(പ്രവേശിക്കുന്നു) റാൻ.

ചക്രവൎത്തി:—വീരസിംഹനെ ഇങ്ങോട്ടു വിളിക്കൂ.

സേവകൻ:—കല്പനപോലെ (പോകുന്നു).

(വീരസിംഹൻ പ്രവേശിച്ചു് ആദരവോടെ വണങ്ങുന്നു)

ചക്രവൎത്തി:—വീരസിംഹാ!

വീരസിംഹൻ:—തിരുമേനീ!

ചക്രവൎത്തി:—മീവാർ നമ്മോടു മത്സരിക്കാൻതന്നെയാണു് ഭാവം. രാജ്യക്ഷേമത്തിന്നും ഭരണയന്ത്രത്തിന്റെ നിൎവ്വിഘ്നമായ പ്രവൎത്തനത്തിന്നും കലാപങ്ങളും പ്രക്ഷോഭങ്ങളും വിഘാതമായിരിക്കുമെന്നാണു് നമ്മുടെ മതം.

വീരസിംഹൻ:—തിരുമേനീ! അവിടുത്തെ അഭിപ്രായങ്ങൾ അത്യന്തം ആദരണീയങ്ങളാണു്.

ചക്രവൎത്തി:—വീരസിംഹാ! നിന്റെ കാൎയ്യഗ്രഹണപടുതയിലും കാൎയ്യക്ഷമതയിലും നമുക്കു് പൂൎണ്ണവിശ്വാസമുണ്ടു്. മീവാറുമായി ഒരു സന്ധിയുണ്ടാക്കുകയാണാവശ്യം.

വീരസിംഹൻ:—തിരുമേനീ......

ചക്രവൎത്തി:—മീവാർ റാണയുടെ യാതൊരവകാശങ്ങൾക്കും ഹാനികൂടാത്ത ഒരു സന്ധിയാണു് വേണ്ടതു്. ഒന്നു മാത്രം മതി; അക്ബറുടെ മേൽക്കോയ്മയെ റാണ സമ്മതിക്കണം.

വീര:—അടിയൻ അതിന്നായി ശ്രമിക്കാം.

ചക്രവൎത്തി:—വീരസിംഹാ! 'ശ്രമിക്കാം' എന്ന മറുപടി ഒരു നയജ്ഞന്റെ വാക്കുകളല്ല. 'ഞാൻ അതു സാധിക്കും' എന്നാണ് നീ പറയേണ്ടിയിരുന്നതു്.

വീര:—അടിയന്റെ കഴിവുകൾ മുഴുവൻ ഇക്കാൎയ്യത്തിൽ വിനിയോഗിച്ചുകൊള്ളാം.

ചക്രവൎത്തി:—ഒരു സന്ധിക്കുവേണ്ടി നാം ഒരു മാസംകൂടി കാത്തിരിക്കും. സന്ധി നടന്നില്ലെങ്കിൽ റാണയുടെ നേരെ നാംതന്നെ സൈന്യങ്ങളെ നയിക്കുമെന്നുകൂടി അറിയിച്ചേക്കുക.

വീര:—അടിയൻ.

ചക്രവൎത്തി:—ശരി, നിങ്ങൾക്കു പോകാം.

(വീരസിംഹൻ വന്ദിച്ചശേഷം പോകുന്നു)

ചക്രവൎത്തി:—ബീറാം! നിങ്ങൾ എന്താണ് ചിന്താമഗ്നനായിരിക്കുന്നതു്? നിങ്ങൾക്കു് അഭിപ്രായവ്യത്യാസമുണ്ടോ?

ബീറാം:—പ്രായംകൊണ്ടു് പരിപക്വഹൃദയനായ ഒരാളെയാണ് ഇതിന്നു നിയോഗിക്കേണ്ടിയിരുന്നതു് എന്നാണ് അടിയന്റെ വിനീതബുദ്ധിയിൽ തോന്നുന്നതു്.

ചക്രവൎത്തി:—ആ അഭിപ്രായത്തിന്നു നാം വില കല്പിക്കുന്നു. എങ്കിലും പലരും ശ്രമിച്ചു വിഫലമായ ഒരു കാൎയ്യത്തിന്നു് ഒരു യുവാവു് പ്രാപ്തനാകുമോ എന്നു് നോക്കാം.

രംഗം 2

(മീവാർ രാജധാനി—റാണയും പട്ടമഹിഷിയും ഇരിക്കുന്നു. രാജകുമാരൻ അജിതസിംഹൻ അടുത്തു നില്ക്കുന്നു.)

റാണ:—അക്ബറുടെ അഹങ്കാരം അതിൻെറ അതിരുകളെ അതിലംഘിക്കുന്നു. മീവാർ ഒരു സ്വതന്ത്രരാജ്യമായിക്കൂടെന്നു് അദ്ദേഹം ശാസിക്കുന്നു.

രാജ്ഞി:—മുകൾചക്രവർത്തി യുദ്ധത്തിന്നു് സന്നദ്ധനാകുന്നുവെന്നാണല്ലോ കേൾക്കുന്നതു്?

റാണ:—യുദ്ധം. അതു് നിസ്സാരം. പ്രിയേ! ഒരു രജപുത്രൻ എപ്പോഴെങ്കിലും യുദ്ധത്തെ ഭയപ്പെട്ടിട്ടുള്ളതായി കേട്ടിട്ടുണ്ടോ?

അജിതസിംഹൻ:—അക്ബറുടെ അധീശത്വം നാം സമ്മതിച്ചുകൊടുക്കുന്നതുകൊണ്ടു് അദ്ദേഹത്തിന്നു് എന്തെങ്കിലും വിശേഷാൽ മേന്മ ലഭിക്കാനുണ്ടോ?

റാണ:—ഉണ്ടു് മകനെ. ഭാരത്തിൻെറ സർവ്വാധിപതിയാവാൻ അക്ബർക്കു് അത്യാവശ്യമാണു്. അജിതസിംഹാ! ഒരു ഘോരസമരത്തെ നാം അഭിമുഖീകരിക്കേണ്ടിവരും.

(ഒരു സേവകൻ പ്രവേശിക്കുന്നു)

സേവകൻ:—(താണുതൊഴുതിട്ടു്) ചക്രവർത്തിയുടെ ഒരു ദൂതൻ സമയം കാത്തുനില്ക്കുന്നു.

റാണ:—(ഗൌരവത്തിൽ) ആരുടെ? അക്ബറുടെ ദൂതനോ? എനിക്കവനെക്കാണ്മാൻ സൌകര്യമില്ലെന്നു് പറയൂ.

(സേവകൻ പോകുന്നു)

അജിതസിംഹൻ:—അപ്പാ! ആരുടെ ദൂതനായാലെന്താ? മര്യാദവിചാരിച്ചെങ്കിലും മുകൾചക്രവൎത്തിയുടെ ഒൗദ്ധത്യം എന്തെന്നു് അറിയേണ്ടതല്ലേ?

റാണ:—അജിതാ! എനിയ്ക്കു നീ ബുദ്ധി ഉപദേശിയ്ക്കുകയാണോ? മകനെ! രജപുത്രയുവാക്കന്മാരുടെ സിരകളിൽക്കൂടി പ്രവഹിയ്ക്കുന്ന ചുടുരക്തത്തിൻെറ ചൂന്ന കാണിയ്ക്കേണ്ട സമയം ആസന്നമായിരിക്കുന്നു. ഒരു ദൂതനേയും സന്ദേശവാഹകനേയും കാണേണ്ട ആവശ്യം നമുക്കില്ല. യുദ്ധമെങ്കിൽ യുദ്ധം. രണവിദ്യയിൽ പാടവമുള്ള പടയാളികൾ മീവാറിൽനിന്നു് അന്യമായിട്ടില്ല.

(സേവകൻ വീണ്ടും പ്രവേശിയ്ക്കുന്നു)

സേവകൻ:—തിരുമേനീ! ആയാൾ ചക്രവൎത്തിയുടെ പ്രതിനിധിയാണെന്നും ഒരു വലിയ ഉദ്യോഗസ്ഥനാണെന്നും പറയുന്നു. വെറുമൊരു ദൂതനല്ല; മുഖം കാണിക്കുവാൻ കാത്തുനില്ക്കുകയാണു്.

റാണ:—ഉം. ആയാൾ വരട്ടെ.

(സേവകൻ പോകുന്നു. വീരസിംഹൻ പ്രവേശിക്കുന്നു.)

വീരസിംഹൻ:—റാണാ തിരുമനസ്സിലേയ്ക്കും, മഹാരാജ്ഞി തിരുമനസ്സിലേയ്ക്കും എൻെറ വിനയപൂൎവ്വമായ അഭിവാദനം.

റാണ:—നിങ്ങൾക്കു് ഭവ്യമുണ്ടാകട്ടെ. നിങ്ങൾ ആരാണു്? എന്താണു് നിങ്ങളുടെ ആഗമനോദ്ദേശം?

വീര:—പ്രഭോ! മുഗൾസൈന്യത്തിലെ ഒരു ഉപസേനാനായകനാണു് ഞാൻ. മീവാറിൻെറ ഭാവിഭാഗധേ

യം നിൎണ്ണയിക്കുന്നതിന്നു വല്ല പോംവഴിയും കണ്ടു പിടിയ്ക്കാൻ സാധിയ്ക്കുമോ എന്നു് ഒരിയ്ക്കൽക്കൂടി പരീക്ഷിയ്ക്കുന്നതിന്നു് ചക്രവൎത്തി തിരുമനസ്സുകൊണ്ടു് എന്നെ നിയോഗിച്ചിരിയ്ക്കുകയാണു്.

റാണ:—മീവാർരാജ്യത്തിന്റെ ഭാഗധേയം നിൎണ്ണയിക്കാനുള്ള ആൾ മുഗൾസാമ്രാട്ടല്ല. എങ്കിലും കേൾക്കട്ടെ, എന്റെ രാജ്യകാൎയ്യത്തെപ്പററി നിങ്ങളുടെ ചക്രവൎത്തിയ്ക്കു് എന്താണു നിൎദ്ദേശിയ്ക്കുവാനുള്ളതു്?

വീര:—പ്രഭോ! അങ്ങു് ശാന്തനായി കേൾക്കുക. ചക്രവൎത്തി തിരുമനസ്സിലെ ആഗ്രഹം ഒന്നുമാത്രമാണു്. മീവാർ കപ്പം കൊടുക്കേണ്ട ആവശ്യമില്ല. മീവാറിന്റെ യാതൊരുവക സ്വാതന്ത്ര്യത്തേയും നിയന്ത്രിയ്ക്കുകയില്ല. റാണാ തിരുമനസ്സിലെ അധികാരപരിധിയ്ക്കു് ഒരു പരിമിതി വ്യവസ്ഥപ്പെടുത്തുന്നുമില്ല.

റാണ:—പിന്നെ എന്താണു് മുഗൾസാമ്രാട്ടു് ആവശ്യപ്പെടുന്നതു്?

വീര:—ചക്രവൎത്തി തിരുമനസ്സിലെ അധീശത്വം മീവാർ അംഗീകരിക്കണം. അക്ബർപാദുഷയുടെ അധികാരത്തിന്നു് മീവാറും വിധേയമായിരിയ്ക്കണം. അത്രമാത്രം.

റാണ:—(എഴുന്നേററു് വാൾ വലിച്ചൂരിയിട്ടു്) അത്രമാത്രം!! യുവാവെ! നിങ്ങൾ ചെന്നുപറയൂ, ഒരു രജപുത്രന്റെ സിരകളിൽ ചുടുരക്തം ഒഴുകുന്നിടത്തോളം കാലം, മീവാർറാണയുടെ വംശത്തിൽ ഒരാൺകുഞ്ഞു് ജീവിച്ചിരിക്കുന്നേടത്തോളംകാലം, അക്ബർ

പാദുഷായുടെ അധികാരത്തിന്നു മീവാർ വഴങ്ങുന്ന തല്ല; മേൽക്കോയ്മയെ അംഗീകരിയ്ക്കുന്നതുമല്ല.

വീര:—പ്രഭോ! എൻെറ അഭിമാനത്തെ ഉണൎത്തുകയും, വംശചിന്തയെ ഉത്തേജിപ്പിയ്ക്കുയും ചെയ്യുന്ന വാക്കുകളാണ് അങ്ങയിൽനിന്നു പുറപ്പെടുന്നത്. ഞാനും ഒരു രജപുത്രൻതന്നെ. ഒരു രജപുത്രൻെറ ധീരതയേയും ആത്മാൎത്ഥതയേയും ഇന്നുവരെ ആരും ചോദ്യം ചെയ്യിട്ടില്ല. ഇനി ചെയ്യുകയുമില്ല.

റാണ:—എന്ത്? നിങ്ങളും ഒരു രജപുത്രനാണെന്നോ? പേരു്?

വീര:—വീരസിംഹൻ.

റാണാ:—വീരസിംഹനോ, കേട്ടിട്ടുണ്ട്. യുവാവെ, അക്ബരുടെ ദുരഭിലാഷങ്ങൾക്കു് നിങ്ങളെപ്പോലുള്ളവർ വളംവെച്ചുകൊടുക്കുകയാണ് ചെയ്യുന്നത്.

വീര:—പ്രഭോ! ആസന്നമായ ഒരു സമരത്തെ ഒഴിച്ചുമാററാൻ അങ്ങ ആഗ്രഹിക്കുന്നില്ലേ?

റാണ:—വീരസിംഹാ! അതു് ആരാണാഗ്രഹിക്കാത്തതു്? പക്ഷെ അതു അഭിമാനത്തെ ഭഞ്ജിച്ചുകൊണ്ടു വേണമെന്നില്ല.

അജിതസിംഹൻ:—വീരസിംഹാ! അക്ബരുടെ ആക്രമത്തേയോ, സൈന്യബലത്തെയോ ഞങ്ങൾ ഭയപ്പെടുന്നില്ല. ഉയിരുള്ളേടത്തോളം പൊരുതും.

വീര:—മീവാർ രാജവംശക്കാരുടെ രണനൈപുണ്യം സുപ്രസിദ്ധമാണല്ലോ. പ്രഭോ! ഈ സംഭാഷണത്തിൻെറ സ്വഭാവംകൊണ്ടു് എൻെറ സന്ധിശ്രമം വിഫലമായിത്തീരുന്നുവെന്നാണോ ഞാൻ മനസ്സിലാക്കേണ്ടതു്?

റാണാ:—അതെ, നിങ്ങളുടെ ചക്രവർത്തിയോടു് ഇത്രമാത്രം പറയുക. യാതൊരു സന്ധിയാലോചനയും ആവശ്യമില്ല. മീവാർ അക്ബരോടു് യാതൊരപരാധവും ചെയ്തിട്ടില്ല. മീവാർ അതിൻെറ സ്വന്തം കാലിൽ നില്ക്കും. യുദ്ധമെങ്കിൽ യുദ്ധം. നിങ്ങൾക്കു പോകാം.

വീര:—പ്രഭോ! അങ്ങയുടെ ധീരഹൃദയത്തിൻേറയും അചഞ്ചലമായ ദൃഢനിശ്ചയത്തിൻേറയും മുമ്പിൽ ഞാൻ തലകുനിക്കുന്നു.

അജിത:—മുഗൾസാമ്രാട്ടിൻെറ സന്നിധിയിൽ ശിരസ്സു നമിക്കുന്നതിനേക്കാൾ എത്രയോ അഭികാമ്യമാണതു്.

വീര:—ഞാൻ എല്ലാവരോടും യാത്രാനുവാദമർത്ഥിക്കുന്നു.

(വീരസിംഹൻ പോകുന്നു)

**അർത്ഥം.**

കലുഷം=കലങ്ങിമറിഞ്ഞതു്. നിർമ്മാർജ്ജനംചെയ്ക=തുടച്ചുനീക്കുക. അഭിമതം=ഇഷ്ടം. സർവ്വാദരണീയം=എല്ലാവരാലും ആദരിക്കത്തക്കതു്. അപരിത്യാജ്യം=ഒഴിക്കാൻ പാടില്ലാത്തതു്. വിഘാതം=വിഘ്നം (തടസ്സം) അധീശത്വം=ചക്രവർത്തിത്വം. അഭിവാദനം=നമസ്കാരം. ഉത്തേജിപ്പിക്കുക=വർദ്ധിപ്പിക്കുക.

## ചോദ്യങ്ങൾ.

1. അക്ബറുടെ ഹൃദയവിശാലതയെ ഉദാഹരണസഹിതം തെളിയിക്കുക.
2. സന്ധിയാലോചനക്കു വീരസിംഹനെ അയക്കാനുള്ള കാരണമെന്തു്?
3. അക്ബർ, മീവാർ റാണ ഇവരുടെ സ്വഭാവനിരൂപണം ചെയ്യുക.
4. രജപുത്രരുടെ ദേശാഭിമാനത്തേയും ആത്മാഭിമാനത്തേയും തെളിയിക്കുന്ന ഓരോ ഉദാഹരണം എഴുതുക.

## വ്യാകരണം.

രാമനോടു സീതയെന്തു പറഞ്ഞു? എന്നതു ഒരു ചോദ്യത്തിലവസാനിക്കുന്നതു്. ഈ ചോദ്യചിഹ്നത്തിനു **കാകു** എന്നു പേർ. ഒരു പദ്യത്തിലുള്ള പദത്തെ മുറിച്ചെഴുതേണ്ടതായി വരുമ്പോൾ

"ഒരല്ലലില്ലെങ്കിൽ എനിക്കുകല്ലാ-
യിരിക്കവാനാണിനിമേലിലിഷ്ടം"

ഇവിടെ ആ നീണ്ട വരക്കു **ശൃംഖല**യെന്നു പേർ. ഒരു വാക്യത്തിൽ വ്യാകരണബന്ധം കൂടാതെ വാക്യമോ, പദമോ ചിലപ്പോൾ ഉപയോഗിക്കാറുണ്ടു്. ആറാട്ടുപുഴ പൂരത്തിനു അനവധി ദേവന്മാരെ (28 ഈശ്വരന്മാരെ)യാണു് എഴുന്നെള്ളിക്കുന്നതു്. ഈ ചിഹ്നത്തിനു വലയമെന്നു പേർ.

---

എ. ആർ. പി. പ്രസ്സ്, കുന്നംകുളം.